നിന്തിരുവടിയുടെ തേജസ്സംഭവമഗ്നി
നിന്തിരുവടിയുടെ ദൃഷ്ടി ഗ്രഹപ്പാപം ഫേനം.

---

൧൪. വിചിത്രശാകയൂഷഭക്ഷ്യവികാരക്രിയാ പാനകരസരാഗാസവയോജനം—(പലതരത്തിൽ കൂട്ടാനം, സൂപ്പ് മുതലായ പേയങ്ങളും, പലഹാരങ്ങളും, അപ്പങ്ങളും പാനകാദികളും, പഴം തേൻ മുതലായവ ചേർത്തു് ദ്രവിപ്പിക്കുന്ന രസങ്ങളും, ശരീരപോഷകങ്ങളായ ലേഹ്യാദികളും, പുഷ്പഫലാദികൾകൊണ്ടുള്ള മദ്യങ്ങളും ഉണ്ടാക്കുക. ചിലർ പാകാപാകഭേദത്തെ ആശ്രയിച്ച് പാനകരസരാഗാസവയോജനം വേറെ വിദ്യയാണെന്ന് അഭിപ്രായപ്പെടുന്നു.)

൧൫. സൂചീവാനകർമ്മാണി—(പല തുന്നൽപ്പണികൾ)

൧൬. സൂത്രക്രീഡാ—(വിരലിന്മേൽ നൂലു ചുററി പല ആകാരങ്ങൾ കാണിക്കുക മുതലായ വിനോദങ്ങൾ)

൧൭. വീണാഡമരുകവാദ്യാനി—(തന്ത്രീപ്രധാനങ്ങളായ വാദ്യങ്ങളിൽ വിരുതു കാണിക്കുക)

൧൮. പ്രഹേളികാ—(ഉക്തിവൈചിത്ര്യം. അതായതു ബാഹ്യാർത്ഥം കൊണ്ടു സ്വരൂപാർത്ഥത്തെ മറയ്ക്കുക.

"വ്യക്തീകൃത്യ കമപ്യർത്ഥം സ്വരൂപാർത്ഥസ്യ ഗോപനാത്
യത്ര ബാഹ്യാന്തരാവർത്ഥൗ കഥ്യേതേ സാ പ്രഹേളികാ."

എന്നു് ഇതിന്റെ ലക്ഷണം. വൈചിത്ര്യം ശബ്ദത്തിലും അർത്ഥത്തിലുമാകാം. ഉദാഹരണത്തിന്—

"കൂജന്തി കോകിലാഃ സാലേ
യൗവനേ ഫുല്ലമംബുജം
കിം കരോതു കുരംഗാക്ഷീ
വദനേന നിപീഡിതാ."

ഈ ശ്ലോകത്തിൽ 'രസാലേ' എന്നു പറയുന്നതിനു പകരം 'സാലേ' എന്നു രേഫം വിട്ടു. 'വനേ' എന്നതിനു പകരം 'യൗ' എന്നൊരക്ഷരംകൂടി ചേർത്തു. 'മദനേന' എന്നതിൽ മകാരത്തിന്റെ സ്ഥാനത്തു വകാരം പ്രയോഗിച്ചു. അപ്രകാരം—

"തരുണ്യാലിംഗിതഃ കണ്ഠേ
നിതംബസ്ഥലമാശ്രിതഃ
ഗുരൂണാം സന്നിധാനേഽപി
കഃ കൂജതി മുഹുർമ്മുഹുഃ."

എന്നതു് അർത്ഥിയായ പ്രഹേളികാ. ഒരു യുവതി ഒരു കുടത്തിൽ മുക്കാൽ ഭാഗം വെള്ളം നിറച്ചു് അതു് എടുത്തുകൊണ്ടുവരുമ്പോൾ

നിന്തിരുവടിയുടെ ഗതിയെക്കാട്ടും ഭൂമി.
നിന്തിരുവടിയുടെ കിരണാനവദ്യമ-
പന്തിയിൽനിന്നുണ്ടായി സകല മേഘങ്ങളും.

---

ഉണ്ടാകുന്ന ശബ്ദം കേട്ടിട്ട് ഒരു വിദ്വാൻ ചോദിക്കുന്നതാണ് ഈ ശ്ലോകം. ഇപ്രകാരം പ്രഹേളികാ പല തരത്തിൽ കാണുന്നുണ്ട്.)

൩൫. പ്രതിമാലാ—(പ്രായേണ അക്ഷരശ്ലോകം ചൊല്ലുന്ന സമ്പ്രദായമാണിത്.

"പ്രതിശ്ലോകം ക്രമാദ്യത്ര സന്ധ്യായാക്ഷരമന്തിമം
പഠേതാം ശ്ലോകമന്യോന്യം പ്രതിമാലേതി സോച്യതേ"

എന്ന് അതിന്റെ ലക്ഷണം കാണുന്നു)

൩൬. ദുർവാചകയോഗം—(ദുരൂഹങ്ങളായ ശബ്ദങ്ങളും അർത്ഥങ്ങളും ചേർത്തു ശ്ലോകം ഉണ്ടാക്കുക)

൩൭. പുസ്തകവാചനം—(അക്ഷരശുദ്ധത്തിനനുഗുണമായി രാഗം ചേർത്ത് അർത്ഥം സ്ഫുടമാകത്തക്കവിധം വായിക്കുക)

൩൮. നാടകാഖ്യായികാദർശനം—(നാടകങ്ങളിലും ഗദ്യപ്രധാനങ്ങളായ കാവ്യങ്ങളിലുമുള്ള അറിവ്)

൩൯. കാവ്യസമസ്യാപൂരണം—(ശ്ലോകത്തിൽ ഏതെങ്കിലും ഒരംശം കിട്ടിയാൽ ശേഷം ഭാഗം സ്വയമേവ പൂരണം ചെയ്യുക. ഇതു സുപ്രസിദ്ധം.)

൪൦. പട്ടികാവേത്രവാനവികല്പം—(പട്ടുകൊണ്ടും ചൂരൽകൊണ്ടും കട്ടിൽ മുതലായതു വരിയുകയും നിർമ്മിക്കുകയും)

൪൧. തക്ഷകർമ്മം—(തോലുകൊണ്ടും മരംകൊണ്ടും ദന്തംകൊണ്ടും മറ്റും തീർക്കാനുള്ള ചില അവയവങ്ങൾ നിർമ്മിക്കുക)

൪൨. തക്ഷണം—(മരപ്പണിയും ദന്തപ്പണിയും)

൪൩. വാസ്തുവിദ്യാ—(ഗൃഹനിർമ്മിതി)

൪൪. രൂപ്യരത്നപരീക്ഷാ—(നാണയത്തിന്റെ മാറ്ററിയുക, രത്നം മുത്ത് പവിഴം മുതലായവയുടെ ഗുണദോഷങ്ങളും വിലയും നിശ്ചയിക്കുക മുതലായത്)

൪൫. ധാതുവാദം—(ലോഹാദികളുടെ പാതനം, രഞ്ജനം, ശോധനം, മാരണം മുതലായവ ചെയ്യാനുള്ള വിരുത്)

൪൬. മണിരാഗാകരജ്ഞാനം—(പത്മരാഗാദികൾ വിളയുന്ന സ്ഥലം അറിയുകയും അവ ഉപയോഗാർഹങ്ങളാക്കുകയും)

**നിന്തിരുവടിയുടെ ഭ്രമണവശംകൊണ്ടു**
**ഹന്ത സംഭവമായി മാതൃത്വഭേദവാന്നം.**
**കാരണമായതും നീ കാര്യമായതും നീയേ.**

---

൪൦. വൃക്ഷായുർവേദയോഗാഃ—(നാനാവൃക്ഷങ്ങളും ചെടികളും നട്ടുപിടിപ്പിക്കാനും അവയ്ക്കു സംഭവിക്കാവുന്ന രോഗങ്ങൾ അറിഞ്ഞു ചികിത്സിക്കാനും പഠിക്കുക)

൪൧. മേഷകുക്കുടലാവകയുദ്ധവിധിഃ—(ആട്, കോഴി, പ്രാവ് മുതലായവയെക്കൊണ്ടു യുദ്ധം ചെയ്യിക്കുക)

൪൨. ശുകശാരികാപ്രലാപനം—(കിളികളെക്കൊണ്ടു സംസാരിപ്പിക്കുക)

൪൩. ഉത്സാദനസംവാഹനകേശമർദ്ദന കൌശലം—(കാലുകൊണ്ടും കൈകൊണ്ടും തിരുമ്മുന്നതിലും എണ്ണ തേയ്ക്കുന്നതിലുമുള്ള വിരുത്)

൪൪. അക്ഷരമുഷ്ടികാകഥനം—(വിരൽകൊണ്ട് അക്ഷരവും സ്വരവും സൂചിപ്പിക്കുക മുദ്രഭാഷയാണ്)

൪൫. മ്ലേച്ഛിതവികല്പഃ—(മുമ്പും പിമ്പുമുള്ള അക്ഷരങ്ങൾ വ്യത്യാസപ്പെടുത്തി അന്യന്മാർക്കറിഞ്ഞുകൂടാത്ത രീതിയിലും, സാങ്കേതികാക്ഷരങ്ങൾ കൊണ്ടും ശ്ലോകം രചിക്കുക)

൪൬. ദേശഭാഷാവിജ്ഞാനം—(ഓരോ ദേശത്തിലെ ഭാഷകൾ അറിയുക)

൪൭. പുഷ്പശകടികാ—(പുഷ്പങ്ങൾ പറിച്ചുകൊണ്ടുവരുവാൻ ചെറിയ വണ്ടികൾ ഉണ്ടാക്കുക)

൪൮. നിമിത്തജ്ഞാനം—(ശകുനംകൊണ്ടും മറ്റും ശുഭാശുഭങ്ങൾ അറിയുക. പുഷ്പശകടികയും നിമിത്തജ്ഞാനവും ഒരേ വിദ്യയാണെന്നു ചിലർ അഭിപ്രായപ്പെടുന്നു. ഇവരുടെ പക്ഷത്തിൽ അർത്ഥം മാറും.)

൪൯. യന്ത്രമാതൃകാ—(യുദ്ധാദികൾക്കും മറ്റും സജീവങ്ങളും നിർജ്ജീവങ്ങളുമായ യന്ത്രങ്ങൾ നിർമ്മിക്കുക)

൫൦. ധാരണാമാതൃകാ—(ഒരു ശാസ്ത്രം മനസ്സിലുറപ്പിക്കാൻ ചെയ്യുന്ന പരിഷ്കാരങ്ങൾ)

൫൧. സംപാഠ്യം—(ഒരുത്തൻ ചൊല്ലുന്നതു കേട്ട് മറ്റു ചിലർ അതുപോലെ ഒരുമിച്ചു ചൊല്ലുക)

൫൨. മാനസീ—(പദ്മാദ്യാകൃതിയിൽ ശ്ലോകം ഉണ്ടാക്കുകയും, വ്യഞ്ജനം മാത്രം പറഞ്ഞാൽ അർത്ഥത്തിനു യോജിക്കുന്ന സ്വ

[1]കലയായതും നീയെ ധീരനായതും നീയെ
സ്ഥാനമായതും നീയെ ജനമായതും നീയെ
തപസ്സായതും നീയെ മുഖ്യനായതും നീയെ
ജ്ഞാനിയായതും നീയെ പ്രാജ്ഞനായതും നീയെ
ധൎമ്മനായതും നീയെ സമനായതും നീയെ
ധനിയായതും നീയെ ലോകമായതും നീയെ
ധനമായതും നീയെ ദാനമായതും നീയെ
ക്രമമായതും നീയെ ഉൽക്രമമായതും നീ
ശ്രീഗജത്രാതാ ഭവാൻ ജ്ഞാനിനാമിന്ദ്രൻ ഭവാൻ
വൃത്തനായതും ഭവാൻ [2]വ്യാസനായതും ഭവാൻ
പ്രിയഭക്തഗണാനന്ദവൎദ്ധി നീ [3]പാതൻ ഭവാൻ
ജയശ്രീയാകുന്നു നീ ത്രിഗുണമാകുന്നു നീ
[4]ഹരിഭ്രുവാകുന്നു നീ അനിപ്സീയാകുന്നു നീ
അനന്തനാകുന്നു നീ അന.......................
ചാരസ്ഥനാകുന്നു നീ ദൂരസ്ഥകാലാത്മാവേ!
[5]ധാമമായതും ഭവാൻ കാല ........ഭവാൻ
[6]ഋക്ഷവാരങ്ങൾ ഭവാൻ മനസ്സായതും ഭവാൻ
കല്പാന്തം ഭവാനത്രെ ശ്രീയും നിന്തിരുവടി.
സൎവ്വമൂലങ്ങളായിക്കാണുന്നവല്ലോ സദാ
ഉൎവ്വിയും താരങ്ങളും താരകഗ്രഹങ്ങളും
[7]മൃഗലാഞ്ഛനൻ താനും നിന്തിരുവടിയുടെ
സുഗമകിരണസമ്പൎക്കത്താൽ ശോഭിക്കുന്നു.

---

1. കല=ശില്പം, കാലമാനം, ഷോഡശാംശം. 2. വ്യാസം=വിസ്താരം. 3 പാതൻ=രക്ഷിപ്പിക്കുന്നവൻ, രാജാ. 4. ഹരിഭ്രു=കപിലവൎണ്ണമായ കിരണങ്ങളോടുകൂടിയവൻ. 5. ധാമ=തേജസ്സ്, ഇരിപ്പിടം. 6. ഋക്ഷം=നക്ഷത്രം 7. മൃഗലാഞ്ഛനൻ=ചന്ദ്രൻ.

നിന്നുടെ നാഭിയിൽനിന്നുണ്ടാം തിമിരങ്ങൾ
ഛന്നമാക്കുന്ന സമഗ്രേന്ദുവിൽനിന്നു നീങ്ങണം.
ധരണീയിങ്കൽനിന്നും ചന്ദ്രനെ മറക്കുന്ന
കരുണാമൃതസിന്ധോ! [1]കാഷ്ഠാദികാലംതൊട്ടു
ചാന്ദ്രചക്രാദ്യനന്തയുഗാന്തങ്ങൾക്കും
ഇന്ദ്രാദിലോപങ്ങൾക്കും ഹേതുവാകുന്ന ഭവാൻ.
എങ്ങിനെ നിന്നെയറിഞ്ഞീശ്വര! സ്തുതിക്കുന്നു
എങ്ങും വ്യാപനാം നിന്നെ നീതന്നെ സ്തുതിക്കണം.
ഇങ്ങിനെ ബഹുവിധം സ്തുതിച്ചു നാരദനും
തിങ്ങിന ഭക്ത്യാ ഹൎഷബാഷ്പപൂരമാമാറഥ സഹ
നില്ക്കുന്നനേരം ദേവൻ തൃക്കൺപാൎത്തരുൾചെയ്തു
ചൊൽക്കൊള്ളും മുനിശ്രേഷ്ഠ! എന്തു നിന്നഭിലാഷം
ചൊല്ലുകെന്നതു കേട്ടു ചൊല്ലിനാൻ മുനീന്ദ്രനും.
എല്ലാവുമറിഞ്ഞിരിക്കുന്ന ജഗത്പതേ!
ഒന്നിനിക്കഭിപ്രായമുണ്ടതിങ്ങുണർത്തിക്കാം.
എന്നും നിന്നുടെ രൂപം കണ്ടുകൊണ്ടിരിക്കണം
നിന്നുടെ നാമങ്ങളെ എന്നുമേ നാരായണ!
എ........................കേട്ടുകൊണ്ടിരിക്കണം.
നിന്നുടെ ശക്തികൊണ്ടുണ്ടാം സൗഗന്ധങ്ങളെ
എന്നുമേ മമ ഘ്രാണംകൊണ്ടു ഘ്രാണിച്ചീടണം.
നിന്നുടെ പീയൂഷതുല്യങ്ങളാം കിരണങ്ങൾ
എന്നുടെ ദേഹത്തിങ്കൽ എന്നുമേ തലോടണം.
ശിവസൂൎയ്യായ നമഃ ശിവസൂൎയ്യായ നമഃ
[2]ഭവനാശന! ശിവസൂൎയ്യായ നമോ നമഃ.

---

1. കാഷ്ഠാ=കാലമാനം. ൧൮ തവണ കണ്ണടച്ചു മിഴിക്കാൻ ആവശ്യപ്പെടുന്ന കാലം. 2. ഭവം=സംസാരബന്ധം.

ഇത്തരം സദാ ജപിച്ചീടുന്നൊരെ നാവിൽനിന്നു
ഉത്തമമാസ്വാദ്യം രസം പാനം ചെയ്യുന്നു സദാ.
എന്നുടെ കരംകൊണ്ടു ത്വത്പദം പൂജിക്കേണം
പിന്നെയും വീണ്ടു നമസ്കരിക്കും വേളകളെ
എന്നുടെ കാലും ദേഹം സന്തതം ചെയ്തീടണം.
എന്നുടെ മനസ്സിങ്കൽ പ്രത്യക്ഷം ദേവരൂപം
നന്നായിട്ടുറപ്പിച്ചു ധ്യാനിച്ചു വസിക്കേണം
ഇപ്രകാരമെനിക്കാഗ്രഹമൊള്ളൂ നാഥ!
ത്വത്പ്രസാദേന ലഭിച്ചീടണമിവയെല്ലാം.
സർവ്വജ്ഞ! എന്നാൽ ലോകോപകാരമായി ത്വയാ*
[1]നിർവ്വാഹ്യമായ കാര്യമൊന്നിക്കണേൻ പോററി.
ഭാരതഖണ്ഡത്തിങ്കൽ ഉള്ള ബ്രാഹ്മണവർഗ്ഗം
ഘോരമാം ദാരിദ്ര്യംകൊണ്ടേററം ശോഷിച്ചുപോയി.
വേദാദ്ധ്യയനങ്ങളും ശാസ്ത്രപാഠനങ്ങളും
ദേവപൂജാദി നിത്യകർമ്മങ്ങൾ സകലവും
നിന്ദിതവടിവെത്താറായി വന്നിപ്പോളും
ഹന്ത നാശങ്ങളായി വന്നിതിക്കലിയുഗേ
അങ്ങിനെ നശിച്ചുപോകരുതെന്നാഹാ സദാ
പൊങ്ങിന ഭവദ്ഭക്ത്യാ ഹിമവദ്ദക്ഷിണപാർശ്വേ*
ഇരുന്നു തപസ്സുചെയ്തീടുന്നേനതുകൊണ്ടും
[2]വിരത്തുപോകുന്നില്ലാ അവർക്കുണ്ടായ ദുഃഖം.
മാനുഷനായി ദേവൻ ഭൂതലേ അവതരി-
ച്ചാനന്ദം വരുത്തേണം വിപ്രാദിവർണ്ണങ്ങൾക്ക.
ത്വത്സൃഷ്ടി നശിച്ചുപോമല്ലെങ്കിലോ ജഗത്പതേ!
ഉത്സൃജിക്കരുതേ നീ ബ്രാഹ്മണവർഗ്ഗങ്ങളെ.

---

1. നിർവ്വാഹ്യം = നടത്തേണ്ടത്. 2. വിരത്ത് = വേഗത്തിൽ.

* [illegible] കുട്ടങ്ങൾ. ഈ സ്വാതന്ത്ര്യം ഇനിയും ചില സ്ഥലങ്ങളിൽ കാണാം.

[1] പഞ്ചയജ്ഞങ്ങൾ മുടക്കീടുന്ന നിമിത്തമായ്
ചഞ്ചലം ദേവന്മാർക്കുണ്ടാകിക ദയാനിധേ!
ഇങ്ങിനെ തൊഴുതു ചൊല്ലീടിന മുനിയോടു
അങ്ങിനെയെന്നു കല്പിച്ചയച്ചു മുനിയേയും.
അദ്ധ്യായമാദ്യമിതു കേട്ടാലും ശേഷം കഥാ.

——— (൦) ———




1. പഞ്ചയജ്ഞങ്ങൾ—ബ്രഹ്മയജ്ഞം (വേദം പഠിക്കയും പഠിപ്പിക്കുകയും), പിതൃയജ്ഞം (പിതൃപ്രീതികരമായ തർപ്പണം), ദേവയജ്ഞം (ദേവന്മാരുടെ പ്രീതിക്കായി ചെയ്യുന്ന ഹോമം), ഭൂതയജ്ഞം (ഭൂതബലി), നരയജ്ഞം (അതിഥിപൂജനം) എന്നിങ്ങനെ അഞ്ചു യജ്ഞങ്ങൾ.

# രണ്ടാം അദ്ധ്യായം.

അദ്ധ്യക്ഷനായ സൂൎയ്യൻ പ്രത്യക്ഷമെന്നാകിലും
അവതാരത്തെ നീക്കംചെയ്യുള്ള നിമിത്തമായ്
[1]ദിവിജന്മാൎക്ക ഹവിസ്സൊട്ടേറെക്കുറകയാൽ
ക്ഷുത്തും ദാഹവുംകൊണ്ടു വിവശപ്പെട്ടിട്ടവർ
ചിത്തസങ്കടത്തോടു ബ്രാഹ്മണർ സന്താപത്താൽ
പഞ്ചയജ്ഞാദിജപനിഷ്ഠകൾ നിത്യകൎമ്മം
ചെഞ്ചമ്മെ മുടക്കുന്നു ഹവിസ്സില്ലശിച്ചീടാൻ
എന്തൊരു കഴിവെന്നു ചിന്തിച്ചു ദേവഗണം
ഹന്ത [2]വേധാവിനോടും ശങ്കരനോടും ചൊന്നാർ.
[3]വിരിഞ്ചനോടുംകൂടി ശങ്കരഭഗവാനും
[4]വിരവിൽ വിഷ്ണുവിനോടക്കഥയുണൎത്തിച്ചാർ.
മൂൎത്തികൾ മൂന്നുപേരും സകലദേവന്മാരും
[5]ആൎത്തിനാശനനാകും സൂൎയ്യസന്നിധൌ ചെന്നു
ശ്രുതിയിൽനിന്നും നല്ല ഇതിഹാസത്തിൽനിന്നും
അതിഗൂഢമായ് ലഭിച്ചീടിന മന്ത്രങ്ങളാൽ
ധ്യാനിച്ചു സ്തുതിച്ചപ്പോളാദിത്യൻ പ്രസാദിച്ചു
മാനിച്ചിട്ടവരോടു കല്പിച്ചു മധുരമായ്
നരനായവതരിച്ചാധിയെ മാററീടുവൻ
ത്വരിതം ദേവകളും തങ്ങടെ അംശങ്ങളെ
ജനിപ്പിക്കണമെനിക്കുപകാരാൎത്ഥം ഭുവി
മനുഷ്യരായിപ്പോക സങ്കടം തീൎത്തീടുവൻ.
ഏവം കേട്ടമരകൾ ബ്രഹ്മാദിയോടുംകൂടി
ദേവനെ കൂപ്പിസ്തുതിച്ചാനന്ദം നടകൊണ്ടാർ.

---

1. ദിവിജന്മാർ = ദേവന്മാർ. 2 വേധസ്സ് = ബ്രഹ്മാവ്. 3. വിരിഞ്ചൻ = ബ്രഹ്മാവ്. 4. വിരവിൽ = വേഗം. 5. ആൎത്തി = ദുഃഖം, പീഡ.

തങ്ങടെ പദങ്ങളിൽ ചെന്നിരുന്നവർ പിന്നെ
തിങ്ങിന മോദാൽ സ്വാംശങ്ങളെയും ജനിപ്പിച്ചാർ
ഭാരതഖണ്ഡങ്ങളാൽ ദക്ഷിണസമുദ്രത്തിൻ
തീരത്തു വൈപ്രാവനമാകുന്ന രാജ്യങ്ങൾ.
തദ്രാജ്യത്തിന്റെ മനോഹരത്വം വർണ്ണിപ്പാനായ്
[1]കദ്രുനന്ദനപരിവൃഢനും ശക്തി പോരാ.
ഒട്ടൊട്ടു പറഞ്ഞീടാമെങ്കിലോ വൈപ്രാവനം
തട്ടാത്ത ശ്രീയല്ലോ ചിലേടത്തൊണ്ടു കനം.
[2]കല്യാണഗിരി സാക്ഷാൽ കൈലാസസമം കണ്ടാൽ.
[3]വല്ലീവല്ലഭനേതിൽ മോദിച്ചു പാർത്തീടുന്നു.
[4]ശിഖണ്ഡിതാണ്ഡവാദ്രിയതിലും സുബ്രഹ്മണ്യൻ
അഖണ്ഡസന്തുഷ്ടനായ് സതതം കളിക്കുന്നു.
ഔഷധഗിരികളും ഔഷധീശാദ്രികളും
പോഷണസുവർണ്ണാദി ഹരിദ്രാപർവ്വതവും
ഉത്തരദിക്കിലൊന്നിലെന്നതൊട്ടത്യുന്നതം
പത്തുനൂറായിരത്തോളം മലകളും മനോഹരം
അതുകളിങ്കൽനിന്നിട്ടൊഴുകും [5]തടിനികൾ
അതിമോഹനം [6]മന്ദാകിനിയോടൊക്കുമല്ലോ.
വിപിനങ്ങളും നല്ല [7]കന്ദങ്ങളും ശിലകളും
ഭവനം മലകളിൽ കാട്ടാളന്മാർക്കും ഉണ്ടല്ലോ.
മധുരഫലാന്വിതകദളീപാളീപങ്ക്തി
അധികമിക്ഷുദണ്ഡപങ്ക്തിയുമതുപോലെ.

---

1. കദ്രുനന്ദനപരിവൃഢൻ = നാഗാധിപനായ ശേഷൻ. 2. കല്യാണഗിരി = വെളിമല. 3. വല്ലീവല്ലഭൻ = സുബ്രഹ്മണ്യൻ. 4. ശിഖണ്ഡിതാണ്ഡവാദ്രി = മയിലാടിമല. 5. തടിനി = നദി. 6 മന്ദാകിനി = ഗംഗാ. 7. കന്ദം = വള്ളിക്കുടിൽ. 8. കദളീപാളി = ശ്രേഷ്ഠമായ വാഴ. പ്രശംസയിൽ പാളിശബ്ദം പ്രയോഗിച്ചിരിക്കുന്നു

[1]പനസരസാലങ്ങൾ[2] [3]പൂഗങ്ങൾ [4]താലങ്ങളും
[5]വനജങ്ങളും നീലോല്പലങ്ങൾ കൽഹാരങ്ങൾ
നാളികേരങ്ങൾ നല്ല മാതുളജംബീരങ്ങൾ[6]
[7]അളക്കർ തോട്ടം തോപ്പും [8]പുന്നാഗനാഗങ്ങളും[9]
[10]ഹിന്താല[11]തമാലങ്ങൾ പൂന്തോപ്പു പൂങ്കാവുകൾ
തെങ്ങുമുളിഫലാനാളിതവൃക്ഷങ്ങൾ ബഹുവിധം.
[12]അസനാദികളാകും വൃക്ഷൌഘജാലങ്ങളേതും
രസനകൊണ്ടു പറഞ്ഞീടുവാൻ പണിപണി.
പുഷ്ടമേവും അതത് പർവ്വതാന്തരങ്ങളിൽ.
[13]വിസ്തരങ്ങളിൽ കാണാം മർക്കടമേളങ്ങളെ
കറുത്ത കരങ്ങളും മുഖങ്ങൾ കറുത്തവ
വെളുത്തു കടിക്കുന്ന കരടിക്കരങ്ങൾ
തലയിൽ കിരീടങ്ങളുള്ളോരു കരങ്ങൾ
പലവർണ്ണങ്ങൾ ഗോത്തുപികൾ കപികളും.
[14]കരികൾ [15]കിരികളും പുലികൾ [16]ശാർദ്ദൂലങ്ങൾ
നരികൾ ചെന്നായ്ക്കളും ഋക്ഷക മുയലുകൾ
ക്രൂരനാം മുള്ളനാട്ടുമ്പോടുന്ന മാൻകൂട്ടങ്ങൾ
മേഷങ്ങളുമാരുഗവാദിത്യാദിബഹുമൃഗം.
വൃക്ഷങ്ങൾതോറും കാണാം പക്ഷിമേളങ്ങളെയും
അക്ഷയമിരിക്കുന്ന ചീമുരുപങ്ങളായി.
ക്രൗഞ്ചവും മൃഞ്ജാനാന്താ പിംഗലം കഴുവുകൾ
ചാവലും പിടകളും കാട്ടിലെ കോഴികളും.

1. പനസം = ചക്ക. 2. രസാലം = തേന്മാവ്. 3 പൂഗം = കമുക്. 4. താലം = പന. 5. വനജം = താമര. 6. ജംബീരം = ചെറുനാരങ്ങ. 7 അളക്കർ = ചിറ, വെള്ളം കെട്ടിനിൽക്കുന്ന പ്രദേശം. 8. പുന്നാഗം = പുന്ന, ജാതിക്ക. 9. നാഗം = പുന്നയിൽ തന്നെ മറ്റൊരു ഇനം. 10. ഹിന്താലം = ഈന്തപ്പന. 11. തമാലം = പച്ചിലമരം. 12. അസനം = വേങ്ങ. 13. വിസ്തരം = വൃക്ഷം. 14. കരി = ആന. 15. കിരി = കാട്ടുപന്നി. 16. ശാർദ്ദൂലം = കടുവാ.

കാകനും മരംകൊത്തിപ്പക്ഷികൾ [1]ഭാരദ്വാജങ്ങൾ
കോകിലം [2]കോയഷ്ടികൾ [3]കൃകലാസങ്ങൾ കൊക്കും
മറ്റു പക്ഷികൾ നല്ല മൃഗങ്ങൾ പാട്ടും പക്ഷി
കൂട്ടങ്ങൾ കണ്ടാൽ മോഹിക്കുമാറാരു പക്ഷികളും
പക്ഷികൾനിനാദങ്ങൾ ആനകൾനിനാദങ്ങൾ
തത്ക്ഷിതിയിങ്കൽ ശാർദ്ദൂലികൾനിനാദങ്ങൾ
മലയിൽനിന്നു കല്ലു വീഴുന്ന ശബ്ദങ്ങളും
പലദിക്കിലും പ്രവാഹിനിയിൽ ശബ്ദങ്ങളും.
വേണുപോരങ്ങളുടെ [4]വായുധ്മാനങ്ങൾ കേൾക്കാം.
കാണുമ്പോൾ ഭയങ്കരമീവനദേശങ്ങളെല്ലാ
ഇങ്ങിനെയുള്ള ബഹുവനങ്ങൾ വൈപ്രാവണെ
അങ്ങുണ്ടു ബഹുവിധ[5]ശാല്യങ്ങൾ [6]വ്രൈഹേയങ്ങൾ.
[7]മുദ്ഗങ്ങൾ [8]കുളുത്ഥങ്ങൾ [9]മാഷങ്ങൾ [10]ഗോധൂമങ്ങൾ
[11]ഫല്ഗുക്കളെല്ലാ ദേശങ്ങളിൽ പരിപൂർണ്ണം.
നെല്ലുകളുടെ ഭേദം ചൊല്ലിക്കൂടാത്തതല്ലോ.
വെല്ലം ശർക്കര സിതാ മറ്റുമിക്ഷുവാം രസം തേനും
പാൽ പഴം തൈരു നെയ്യും ദധിയും [12]ചിപിടങ്ങൾ.
തോൽകളിലുള്ളിൽ രസമുള്ള നൽകനികളും[13].
സസ്യങ്ങൾ ബഹുവിധം മത്സ്യങ്ങൾ ബഹുവിധം
ഹാസ്യങ്ങൾ ബഹുവിധം [14]കാംസ്യതാമ്രാദി ബഹു.

---

1. ഭാരദ്വാജം = ഉത്തരഇൻഡ്യയിൽ അധികം ഉണ്ടാകുന്ന ഒരുവക പക്ഷി. 2. കോയഷ്ടി = നീർക്കോഴി, കുളക്കാണി. 3 കൃകലാസം = ഓന്ത്. 4 വായുധ്മാനം = കാററൂതുന്ന ശബ്ദം. 5. ശാല്യം = നെല്ലുകൃഷിക്കുപയോഗപ്പെടുന്ന ഭൂമി. 6. വ്രൈഹേയം = ധാന്യം എല്ലാം വിളയുന്ന ഭൂമി. 7. മുദ്ഗം = ചെറുപയറ്. 8. കുളുത്ഥം = മുതിര. 9. മാഷം = ഉഴുന്ന്. 10. ഗോധൂമം = കോതമ്പ്. 11. ഫല്ഗു = അല്പം, നിസ്സാരം. 12. ചിപിടം = അവൽ. 13. കനി = പഴം. 14. കാംസ്യം = പിച്ചള.

ശിവക്ഷേത്രങ്ങൾ വിഷ്ണുക്ഷേത്രങ്ങൾ ഘോരസർപ്പ-
ഭയങ്ങൾ മാററീടുന്ന ശാസ്തൃക്ഷേത്രങ്ങളും.
ദേവിവ്യന്തയ(?) ക്ഷേത്രം യക്ഷിഭൂതപിണാം ക്ഷേത്രം.
ഭൂതഘോരാലയങ്ങൾ സേതുസംബന്ധമാം
ഭീതി തീർത്തിടും നാഗക്ഷേത്രങ്ങളുമനവധി.
ഉത്സവങ്ങളുമതിൽ പൂജകൾ നിവേദ്യങ്ങൾ
ഔത്സവതന്ത്രമന്ത്രജ്ഞാനികളുടെ ക്ഷേത്രം.
ബ്രാഹ്മണാലയങ്ങളും ക്ഷത്രിയാലയങ്ങളും
[1]ഊരുജാതചരണജാതാലയങ്ങളും ഇപ്പോലാം.
അന്തർവർണ്ണങ്ങൾതന്നാലയങ്ങളും പിന്നെ
പരന്തൊക്കും സ്നാനാചിത[2]കുലടാലയങ്ങളും.
[3]കൈവർത്താലയങ്ങളും ബൌദ്ധാനാം [4]വിഹാരങ്ങൾ
[5]നാപിത[6]രജകർതൻ കുടികളും ഇപ്പോലാം.
ചെട്ടി ചോവകർകുടി തോട്ടികൊമട്ടികുടി
നാട്ടാർകൾ കൂട്ടുകുടവീടുകൾ ബഹുവിധഃ.
നീചജാതികളുടെ കുടിലുകളുമനവധി
[7]സൂചകാലയങ്ങളും ഇത്യാദി കുടികളാൽ
പൂർണ്ണമായിരിക്കുന്ന തദ്രാജ്യം ഫലമൂല-
[8]കീർണ്ണപൂർണ്ണിതം കിഞ്ചിത് പറഞ്ഞതെന്നേയൊള്ളു.
അദ്ധ്യായം രണ്ടു കഴിഞ്ഞിനിയും പറഞ്ഞീടാം
സ്വാദ്ധ്യായിജനങ്ങൾ തൻ കാരുണ്യമുണ്ടാകയാൽ.

——(൦)——

1. ഊരുജാതന്മാർ = വൈശ്യർ, ചരണജാതന്മാർ = ശൂദ്രർ. 2. കുലടാ = വേശ്യാ. 3. കൈവർത്തൻ = മുക്കുവൻ. 4. വിഹാരം = പള്ളി. 5. നാപിതൻ = ക്ഷുരകൻ. 6. രജകൻ = വെളുത്തേടൻ. 7. സൂചകൻ = നടൻ, ഖലൻ, കഥ പറയുന്നവൻ. 8. കീർണ്ണം = വ്യാപ്തം.

# മൂന്നാം അദ്ധ്യായം.

കേരളക്കരോ പരിപൂൎണ്ണ [1]പീയൂഷനിധിവംശെ
ഉൽകൃഷ്ടനായ് *ചേടമാനെന്നാഖ്യാനനായ നൃപൻ
ഉണ്ടായി [2]ചേടബലമധികമുള്ളുകൊണ്ടു
പണ്ഡിതർ ചേടമാനെന്നവനെ പ്രശംസിച്ചു.
[3]ആൎച്ചീകപൌത്രീയമാം ഭൂമിയെ സമസ്തവും
കാൎത്തികസപത്നകൻ പരിപാലിച്ചാനല്ലോ.
ദണ്ഡനീതികളോടു പരിപാലിക്കുംകാലം
പണ്ഡിതനാകും പാണ്ഡ്യനൃപനാം നീതിജ്ഞനാം
സകലനൃപചൂഡാമണിയാം ചോളൻതാനാം
സുഖമാംവണ്ണം പ്രാപ്യ കണ്ടിതു ചേടമന്നനം.
മൂവരുമൊരുമിച്ചു ഗോകൎണ്ണം പ്രവേശിച്ചു
ദേവദേവേശം ശിവം വന്ദിച്ചു പാൎശ്വംവിധയാ
മാൎക്കണ്ഡേയനെക്കണ്ടു തൊഴുതു നരേന്ദ്രന്മാർ
ഭൃത്യനാൽനമ്മതന്നോടവരറിയിച്ചാർ.
എവിടെനിന്നിട്ടിപ്പോൾ ഇവിടെഴുന്നെള്ളി
ശിവസേവക! മുനേ! എങ്ങെഴുന്നെള്ളുന്നതും.
എന്നതു കേട്ടു മുനി ചൊല്ലിനാനവരോടു
വന്നിതു സത്യലോകേനിന്നു ഞാനിവിടെയ്ക്കു.
ദേവേന്ദ്രൻതന്നെക്കാണ്മാനായിട്ടു പോകുന്നിതു.
ദേവതുല്യന്മാർ നിങ്ങൾക്കിഷ്ടം നൽകുമവൻ ചൊൽ
അവരതു കേട്ടു തൊഴുതു മുനീന്ദ്രനെ [വിൻ.

1. പീയൂഷനിധി=ചന്ദ്രൻ. 2. ചേടൻ=ഭൃത്യൻ. 3. ആൎച്ചീക-പൌത്രീയം=ഋചീകമഹൎഷിയുടെ പൌത്രനായ പരശുരാമൻ വീണ്ടെടുത്തതു്.

* 'ചേരമാൻ' എന്നാണ് പ്രസിദ്ധി.

സ്തവനംചെയ്തു ഭക്തിയോടുരചെയ്തീടിനാർ.
മഴകളില്ലാതാകുന്നിഷ്ടി §.................
... ... ... ... ... ... ... ...
...... ... ... ... ... ... ... ...
... ... ... ... ... ... ... ...
...... ... ... ... ... ... ... ...
അദ്ധ്യായമഞ്ചു കഴിഞ്ഞൊരാറാവും സംക്ഷേപമായ്
ശ്രദ്ധയായ് കേട്ടുകൊൾക പറയാം കഥാശേഷം.



§ ഇതിനു മേൽ മാതൃകയിൽ പല പദ്യങ്ങൾ ലുപ്തങ്ങളായിരിക്കുന്നു.

# ആറാം അദ്ധ്യായം.

മാർത്താണ്ഡസ്വാമിക്കൊരുവയസ്സുകഴിഞ്ഞപ്പോൾ
[1]ജ്വർത്തികൊണ്ടഹോ സ്വർഗ്ഗം ഗമിച്ചിതുമയനാം.
[2]മഹിഷീത്വകാലം വൈഷമ്യമെന്നിമിത്തമായ്
[3]സഹസാ മൃതിവന്നിട്ടവളും സ്വർഗ്ഗംപുക്കാൾ.
ബാലകൻതന്നെപ്പിന്നെ വളർത്താൾ [4]മാതൃഷ്വസാ.
ലോലാക്ഷി സുശീലിനിയക്കാലത്തൊരു ദ്വിജൻ.
സുന്ദരൻ സുകുമാരൻ ചന്ദ്രചൂഡന്റെ ഭക്തൻ
മന്ദമെന്നിയെ വന്നാൻ [5]വൈണാടേശന്റെ ഗേഹേ
വന്ദിച്ചു വൈണാടേശനാതിഥ്യം കഴിച്ചിട്ടു
നന്ദിച്ചു പീഠത്തിന്മേലിരുത്തി യഥായോഗ്യം.
കുശലപ്രശ്നംചെയ്തിട്ടന്യോന്യം പിന്നെ മോദാൽ
ഭൃശ സാംനിധി ദ്വിജനന്ദനൻ ചോദ്യംചെയ്താൻ
ലോകവൃത്താന്തങ്ങളെപ്പറഞ്ഞീടണമെന്നു
ആകവേ ലോകത്തിങ്കൽ നീ നടന്നറിഞ്ഞവൻ.
നാരദഭഗവാന്റെ അംശിയാം ദ്വിജവരൻ
[6]പാരാതെ പറഞ്ഞിതു രാജനന്ദനനോടു.
നിന്നുടെ [7]പൈതൃഷ്വസേയൻ യുവാവാകുംകാലം
മന്നിടമെടുത്തീടും നിന്നെയും കുലചെയ്യും.
സോദരനേയും നിന്റെ ബന്ധുക്കളെല്ലാരെയും
ആദരം വിനാ വധിച്ചീടും നിശ്ചയംതന്നെ.

---

1. ജ്വർത്തി = ജ്വരം, പനി. 2. മഹിഷി = രാജഭാര്യ. 3. സഹസാ = പെട്ടെന്ന്. 4. മാതൃഷ്വസാ = അമ്മയുടെ സഹോദരി. 5. വൈ(വേ)ണാടേശൻ = വേണാട്ടു ഭരിക്ക കിട്ടണമെന്നാഗ്രഹിക്കുന്ന പപ്പുതമ്പി. 6. പാരാതെ = ആലോചിക്കാതെ. 7. പൈതൃഷ്വസേയൻ = അച്ഛന്റെ അനന്തരവൻ.

ഞാനറിഞ്ഞിരിക്കുന്നു [1]ശ്രുതചക്ഷുസ്സുകൊണ്ടു.
ഊനംകൂടാതെയിരുന്നീടുവാൻ നിനയ്ക്കനീ.
ഇത്തരം കേട്ടനേരം വൈണാദേഹന്റെ ചിത്തേ
[2]ആതങ്കമുണ്ടായിപ്പിന്നെ പരിജനവിത്തങ്ങളെ
അററമില്ലാതെ കൊടുത്തയച്ചു നൃപസുതൻ
പുറവും നില്ക്കുന്നപോലെ ടിക്കുറയറിയിച്ചാൻ.
അന്നേരമവർകളുമവരോടുരചെയ്തു
കൊന്നീടാം കിങ്കരംകൊണ്ടു എന്തിനു ഖേദിക്കുന്നു.
പിന്നെയും നൃപസുതൻ ഭടനായകന്മാരെ
ഖിന്നനായ്സ്തുതിച്ചിട്ടു മെല്ലവെ നിയോഗിച്ചാൻ
[3]വല്ലജാതിയും നൃപബാലനെ വധിക്കേണം
[4]അല്ലൽ തീൎന്നിരുന്നീടാം എല്ലാൎക്കും നമുക്കെന്നാൽ.
അന്നേരം ഭടനായകന്മാരുരചെയ്തീടിനാർ
ഇന്നതിന്നൊരു [5]ബന്ധമില്ലസ്മൽ [6]പരിവൃഢ!
നരസിംഹത്തിനോടു സദൃശന്മാരാം പല
നരപാലകന്മാരെ വധിച്ചു ഞങ്ങളിങ്ങിപ്പോൾ
നരിയെക്കൊൽവാനൊരു ഭൃത്യനാൻ മതിയാകും
വിരവിൽ പോകുന്നു സാധിച്ചുംകൊണ്ടു വരാം.
ഇത്തരം പറഞ്ഞവർ സത്വരം നടകൊണ്ടാർ.
ചിത്തസങ്കടം തീൎന്നു വൈണാദേഹനും വാണാൻ.
ഇക്കഥാ ഉദയനൃപാലന്റെ ഭൃത്യന്മാരും
ചൊൽക്കൊള്ളും മന്ത്രിമാരുമറിഞ്ഞു ഭ്രമിച്ചിട്ടു
ബാലകൻ വാഴും രാജസദനേ ഗമിച്ചിട്ടു
ലോലചിത്തരായ് വരാംബികയോടു ചൊന്നാർ.
പേടിയോടംബ ചൊന്നാളെന്തു ചെയ്യേണ്ടതെന്നു.

---

1. ശ്രുതം = ശാസ്ത്രം. 2. ആതങ്കം = വ്യസനം. 3. വല്ലജാതിയും = എങ്ങിനെയെങ്കിലും. 4. അല്ലൽ = ഉപദ്രവം. 5. ബന്ധം = പ്രയാസം. 6. പരിവൃഢൻ = പ്രഭു.

ഓടിപ്പോകണമിപ്പോളിവിടെ വസിക്കേണ്ട.
[1] അന്തോളത്തിങ്കൽ കേറിപ്പോകുന്നതെന്നുവന്നാൽ
ഹന്ത വന്നുപദ്രവിച്ചീടും ശത്രുക്കൾ നൂനം.
വേഷച്ഛന്നമായ് ശിശുവിനേയുംകൊണ്ടു മെല്ലെ
[2] യോഷമാർമണിമൌലിയാമമ്മ പോയീടണം.
അടിയങ്ങളും വേഷച്ഛന്നരായ് വിടകൊള്ളും
ഝടിതി പോകാമെന്നു ചൊന്നതു കേട്ടനേരം
ബാലനെക്കയ്യിൽ വേഷച്ഛന്നയായെടുത്തുകൊണ്ടു
[3] ആലോലം വീഴും കണ്ണീരോടവൾ നടകൊണ്ടാൾ.
പത്തു [4] യോജനവഴി വടക്കുചെന്നു തത്ര
ചിത്തസങ്കടത്തോടു പാർത്തിതംബികാ താനും.
മന്ത്രിശ്രേഷ്ഠന്മാർ തമ്മിൽ മന്ത്രിച്ചു രഹസ്യമായ്
[5] തന്ത്രേണ മാസിമാസി ധനങ്ങളയച്ചിതു.
അങ്ങിനെ ആറുമാസം കഴിഞ്ഞോരനന്തരം
എങ്ങുമന്വേഷിക്കുന്ന വൈണാടേശന്റെ ദൂതർ
ബാലകവാസസ്ഥലമറിഞ്ഞു ശീഘ്രം ഭൂമി-
പാലകസുതനോടു അറിയിച്ചതുകാലം.
ആയിരം മല്ലന്മാരെ സേനാനായകനോടും
പോയാലുമെന്നു ശീഘ്രമയച്ചാൻ കൊന്നീടുവാൻ.
സന്ദർപ്പചണ്ഡന്മാരാ അക്കഥ രഹസ്യമായ്
മന്ദമെന്നിയേ കേട്ടു തങ്ങടെ സേനയോടും
നടന്നു ബാലകനെ ശിക്ഷിച്ചുകൊൾവാനായി.
കടന്നുകൊള്ളുന്നന്നവന്റെ സഖിമാരും

1. അന്തോളം—പല്ലക്ക്. 2 യോഷമാർ—സ്ത്രീകൾ. 3. ആലോലം—ധാരയായി. 4. യോജനം—നാലു ക്രോശം. ഒരു ക്രോശം—൨൦൦൦ ദണ്ഡം. "ഹസ്തൈശ്ചതുർഭിർഭവതീഹ ദണ്ഡഃ ക്രോശഃ സഹസ്രദ്വിതയേന തേഷാം" എന്നു ലീലാവതി. 5. തന്ത്രേണ—വസ്തുതത്വം അറിയിക്കാത്ത വിധത്തിൽ.

ഭ്രാതൃചണ്ഡാംശുവോടു ദൂതനാൽ ബോധിപ്പിച്ചു.
ഭീതിപൂണ്ടവൻ വായുവേഗേന നടകൊണ്ടാൻ.
മറവുള്ള മന്ത്രിവരന്മാരുമത്രകാലം
തെരെന്നു മറ്റുള്ളോരും സൈന്യയുക്തരായ്‌വാണാർ.
ചെന്നിതങ്ങിരുവരും ബാലകവാസസ്ഥലേ
അന്നവരറിയിച്ചാർ അംബയോടവസ്ഥകൾ.
കൂടവേ വരുവതിന്നമ്മയ്ക്കു കഴിവരാ
[1] ആടൽകൂടാതെ രക്ഷിച്ചീടുവോമടിയങ്ങൾ
തരിക ശിശുവിനെയെന്നവർ ചൊന്നനേരം
പെരികെ ശോകത്തോടു കൊടുത്താളമ്മയപ്പോൾ.
ബാലകനെയുംകൊണ്ടു നടന്നു [2]സേനാനികൾ
[3]മാലോടു മലവഴി നേർവഴി വരാൻ പണി.
രണ്ടു [4]വാസരംവഴി തെക്കോട്ടു കടന്നപ്പോൾ
കണ്ടിതു വൈണാടദേശസഖിയാം കാട്ടാളേശൻ.
അവനുമവന്റെ കാട്ടാളപ്പടകളു–
മവനീപതിബാലഹരണത്തിന്നായ്‌വന്നാർ.
അന്നേരമുണ്ടാകിന കലഹം ചിത്രം ചിത്രം.
കൊന്നിതു ഭ്രാതൃചണ്ഡകിരണൻ ഗദകൊണ്ടു.
താഡിച്ചുശേഷിച്ചിതു കാട്ടാളനാഥൻ മാത്രം.
പേടിച്ചോടിനാൻ പിന്നെ നടന്നാരിവർകളും.
[5]പ്രാന്തരത്തൂടെ പോകും കാലത്തിലുള്ള ദുഃഖം
എത്ര ചൊല്ലേണ്ടു കഷ്ടം വിശപ്പും ദാഹങ്ങളും.
മലയിൽ ശിലകളിൽ കുഴിയിൽ [6]കിടിമല–

---

1. ആടൽ = ഖേദം. 2. സേനാനികൾ = പടത്തലവന്മാർ. 3. മാൽ = ദുഃഖം. 4. വാസരം = ദിവസം. 5. പ്രാന്തരം = വിശ്രമിക്കുവാൻ ഛായാവൃക്ഷങ്ങളും വെള്ളവും ഇല്ലാത്തതിനാൽ ശൂന്യമായും ദൂരമായും ആൾനടപ്പില്ലാതെയുമുള്ള വഴി. 6. കിടി = കാട്ടുപന്നി.

സരിത്തജലങ്ങളെ പാനങ്ങൾ ചെയ്തുംകൊണ്ടു
പടയും ശിഷ്ടപരിപാലനമഹീജേന്ദ്രനാം
അടവിയൂടെ നടന്നാലത്താതാക്കുംവിധൌ
കറിന[1]ലോഹദ്രവപാനതുല്യവുമേനി–
നടുവിൽ[2]ഗരളത്തിൽ ഇരുന്ന സമവുമാം.
ഇങ്ങിനെ നാലുമാസം മലയിൽ പാൎത്തു പിന്നെ
തിങ്ങിന ഖേദത്തോടു [3]ഹൈരണ്യപഞ്ചാസ്യമാം.
നഗരിയിങ്കൽവന്നു വസിച്ചാർ ചിലദിനം.
[4]നിഗമക്കാതലാകും ബാലനെക്കാത്തുംകൊണ്ടു
പടവീട്ടാരും തത്ര അടവീപാൎക്കുന്ത–
ട്ടപ്പടികൊള്ളുന്നപോലും കൂടവേ കാത്തുനിന്നാർ.
മന്ത്രിപുംഗവന്മാരും സേനാനിവീരന്മാരും
യന്ത്രികൾ തന്ത്രികളും രാജാവിൻപടകളും
ഒക്കവെ സന്നദ്ധരായ് ശത്രുക്കളീടയാതെ
ഉൾക്കാമ്പിൽനിന്നു നൃപബാലനെ പാലിക്കുമ്പോൾ
[5]സൽമഡിംഭകരും [6]മഹാഡംഭികരും വൈണാടേശൻ
ആത്മസേനകളോടു [7]അന്തരപ്രമുഖരും
ആയുധപാണികളായ് യുദ്ധത്തിന്നൊരുമ്പെട്ടാർ.
മാൎത്താണ്ഡസ്വാമിക്കപ്പോൾ വയസ്സു നാലായിതു
ആൎത്തിയിങ്ങിനെയൊഴിയായ്പോരാനാളതൊട്ടു കഷ്ടം.
നാഥന്റെ സഹോദരി സുകാലത്തല്ലോ പോറു
[8]ആതങ്കഹീനം ലക്ഷ്മിയമ്മസ്വാമിനിയേയും.

---

1. ലോഹദ്രവം — ചെമ്പു മുതലായ ലോഹം ഉരുക്കി വെള്ളമാക്കിയതു്. 2. ഗരളം — വിഷം. 3. ഹൈരണ്യപഞ്ചാസ്യം — ശിങ്കനല്ലൂർ, ഇരണിയൽ. 4. നിഗമം — വേദം. 5. സൽമഡിംഭകർ — എട്ടുവീട്ടിൽപിള്ളമാർ. 6. മഹാഡംഭികർ — മാടമ്പിമാർ. 7. അന്തരപ്രമുഖർ — ഇടപ്രഭുക്കന്മാർ. 8. ആതങ്കം — രോഗം, സന്താപം, ശങ്ക.

അവിടെ വിരോധങ്ങളൊന്നുമുണ്ടായിതില്ല.
സ്തവനംചെയ്യാൻ മോഹമുണ്ടെന്നു പിന്നെച്ചൊൽവേൻ.
അദ്ധ്യായമാറു കഴിഞ്ഞിനിയും കേട്ടുകൊൾക
യുദ്ധത്ത് പരന്മാരായ് വന്നവർചരിത്രങ്ങൾ.





# ൨൭ാം അദ്ധ്യായം.

---

വൈണാടേശാധികൾ തൻ വരവു കണ്ടു നൃപ-
ഗണനായകർ മന്ത്രിച്ചീടിനാർ രഹസ്യമായ്.
നൃപതികുമാരനോ അധികം ശിശുവല്ലോ
സപദി അപജയം വരികിൽ ചതി വരും.
ശക്തന്മാരായും കാര്യബോധശാലികളായും
ഭക്തന്മാരായുമുള്ള ഭൃത്യവർഗ്ഗങ്ങളെന്നു-
ജ്ജീവനാം കുമാരനെ ആരുമേയറിയാതെ
ദേവേന്ദ്രൻ പീയൂഷത്തെ എന്നപോൽ സൂക്ഷിക്കേണം
നാലുവത്സരം പിന്നെ പാലിപ്പാൻ യത്നമില്ല.
ബാലനെയെടുത്തുംകൊണ്ടിപ്പോഴേ പൊയ്ക്കൊള്ളേണം
അതിന്നു വേണ്ടും ദ്രവ്യമവരും കൊണ്ടുപോക
മതിയോടിരിക്കേണം ഞങ്ങളുമറിയേണം.
സചിവന്മാരാം ഞങ്ങൾ രാജ്യമന്യായം സർവ്വം
ഉചിതം സൂക്ഷിച്ചീടും സംശയമെള്ളുമില്ല.
ഇങ്ങിനെ പറഞ്ഞിട്ടു അയച്ചു സമർത്ഥരെ.
അങ്ങവരതിൻവണ്ണം ബാലനെക്കൊണ്ടുപോയാർ.
അടവികളിൽക്കൂടി നടന്നാരവർകളും.
[1]വിടപിമൂട്ടിൽ വെയ്യിൽകൊള്ളുമ്പോളിരിക്കയും
കളികൾകൊണ്ടും [2]രസപാനഭോജനംകൊണ്ടും
[3]ലളിതരാകുംവണ്ണം നടന്നു വടക്കോട്ടു
ഹരിദ്രാചലത്തിന്റെ താഴ്‌വരെ വസിച്ചിതു.
ദരിദ്രമെന്നുള്ളതു ബാലകനറിഞ്ഞീല.
യുദ്ധസന്നദ്ധന്മാരായ്‌വന്നുള്ള വൈണാടേശർ
സിദ്ധമാം പരാജയം നേരെ നാം യുദ്ധംചെയ്താൽ

---

1. വിടപി = വൃക്ഷം. 2. രസം = സാരമുള്ള. 3. ലളിതം = പ്രമോദസംതൃപ്തത.

ജനങ്ങൾ കരഞ്ഞിരുന്നീടുവാനിവരും—
ദിനങ്ങളിങ്കലിടതിരുന്നിതെ കൊണ്ടുപോരാം.
ഇങ്ങിനെയൊരു സംവത്സരമങ്ങവസരം
അങ്ങു ചെല്ലുവാൻ നോക്കിയിരുന്നു ശത്രുക്കളും.
നൃപതിതന്നോടും അന്യബാലനെത്തമാ
നൃപബാലകനെന്നു സാധിച്ചുകൊണ്ടാരല്ലോ.
ഒരുനാളവസരം കിട്ടിയ ദിവസത്തിങ്കൽ
കരുണാഹീനന്മാരായ് കടന്നുകേറിച്ചെന്നു
കാവൽക്കാരരെ യാതൊ അടച്ചുപൂട്ടിക്കളഞ്ഞിട്ടു
ചാവതിന്നായിപ്പുറത്തു ബാലനെ കൊലചെയ്താർ.
പ്രേതവും കൂടെ നുറുക്കിക്കളഞ്ഞവർ
[1]പോതത്തെ [2]ശ്വാനങ്ങൾക്കായിട്ടു കൊടുത്തിതു.
മന്ത്രി[3]സത്തമന്മാരും [4]ബലനായകന്മാരും
[5]കിങ്കരന്മാരും പിന്നെ പടകൾ കുടികളും
ഇക്കഥാ കേട്ടു വാവിട്ടുഴുതു കഷ്ടം കഷ്ടം
[6]ഉൽക്കടശോകത്തോടു വസിച്ചാർ പ്രേതംപോലെ.
ശോഷിച്ചുഭാവം നൃപഭൃത്യന്മാർക്കെല്ലാമേറ്റം.
[7]തോഷിച്ചുഭാവം വെണ്ണാട്ടേഥാദിജനങ്ങൾക്കും.
മന്ത്രിവീരന്മാർ പരമാർത്ഥത്തെ കാട്ടീടില്ല
തന്ത്രികളായുള്ളവരങ്ങിനെയിരുന്നിട്ടും
അങ്ങു ബാലകന്നയ്യ വയസ്സിൽ വിദ്യാരംഭം
തിങ്ങിനമോദാലുപനയനമേഴാണ്ടിലും
കഴിഞ്ഞിതെട്ടിൽ കേട്ട ശബ്ദാർത്ഥം തോന്നാതെന്നാണ്ടു.
ഒഴിഞ്ഞുപിടിപ്പതിന്നുള്ളാരഭ്യാസങ്ങളും

---

1. പോതം = ബാലൻ. 2. ശ്വാനം = നായ്. 3. സത്തമൻ = ശ്രേഷ്ഠൻ. 4. ബലം = സൈന്യം. 5. കിങ്കരന്മാർ = ചേവുകർ. 6. ഉത്കടം = അധികം. 7. തോഷം = സന്തോഷം.

ഹസ്ത്യശ്വപ്രഹാരങ്ങൾ ശാർദ്ദൂലപ്രഹാരങ്ങൾ
ശസ്ത്രങ്ങൾ [1]നവദശായത്തിങ്കലെത്തൊഴിലുകൾ
അഗ്നിശസ്ത്രാദികളൊന്നും ദിവ്യസായകങ്ങളൊന്നും
ഭംഗമെന്നിയെ സർവ്വവിദ്യയും ഗ്രഹിച്ചിതു.
ശത്രുക്കൾ കോടിപ്പേരെ ക്ഷണംകൊണ്ടവനിയിൽ
വിത്രസ്തരാക്കിപ്പതിപ്പിക്കും വിദ്യയും പാരം.
രണ്ടുവത്സരം കൂടി പാർത്തുപോയവിടെയും
ഇണ്ടലെന്നിയെ വിദ്യ പഠിക്ക നിമിത്തമായ്.
പിന്നെത്തന്റെ ഭൃത്യന്മാരും താനുമായ് നടകൊണ്ടു
ഖിന്നതാഹീനം നാലുവാസരംവഴി തെക്ക.
അക്കാലം വെണ്ണാട്ടേഹൻ തന്നുടെയൊരു ഭൃത്യൻ
ഉൽക്കടശക്തിയേറ്റ ദുഷ്ടബാലനെക്കണ്ടു
ആടലോടോടിവന്നാപ്പൗരന്ദ്രനെ ചൊല്ലി.
പേടി പൂണ്ടുടൻ വരുത്തീടിനാൻ ബന്ധുക്കളെ.
ബാലശോഭകനൊന്നാൻ നാം ചെയ്ത പ്രവൃത്തികൾ
ബുദ്ധിഹീനത്വം കഷ്ടം ശ്രീപരാഭകസിംഹം
സുഖമായ് മര്യാദവീനികടെ വസിക്കുന്നു
നഖംകൊണ്ടവൻ നമ്മെ പിളർന്നുകൊല്ലും നൂനം.
കൊല്ലുവാനുപായങ്ങൾ പാർത്തിട്ടു കിട്ടുന്നില്ല.

---

1. നവദശായം—൧൯ വിദ്യകൾ. അവ—
"അംഗാനി വേദാശ്ചത്വാരോ മീമാംസാ ന്യായവിസ്തരഃ।
ധർമ്മശാസ്ത്രം പുരാണം ച വിദ്യാ ഹ്യേതാശ്ചതുർദ്ദശ॥
ആയുർവ്വേദോ ധനുർവ്വേദോ ഗാന്ധർവ്വശ്ചേതി തേ ത്രയഃ।
അർത്ഥശാസ്ത്രം ചതുർത്ഥം ച വിദ്യാ ഹ്യഷ്ടാദശൈവ താഃ॥"
അംഗങ്ങൾ വേദാംഗങ്ങൾ, അവ—ശിക്ഷ, വ്യാകരണം, ഛന്ദസ്സ്, നിരുക്തം, ജ്യോതിഷം, കല്പം എന്നിങ്ങനെ ആറ്. ഗാന്ധർവ്വം—ഗീതം, പാട്ട്. ശേഷം സ്പഷ്ടം. നവദശായം എന്നതു ശസ്ത്രത്തിനോടു യോജിപ്പിക്കുന്ന പക്ഷം പത്തൊമ്പതു വിധമായ അഭ്യാസത്തിനാവശ്യപ്പെടുന്ന ആയുധങ്ങൾ എന്നർത്ഥം. ഇതു മേൽ ഒരിടത്തു വിവരിക്കുന്നുണ്ട്.

ശത്രുക്കൾ നാലുപാടുമുണ്ടായ്വന്നു നേരം
വിത്രസ്തനായി നോക്കിനാനീയൊരാനതന്നെ.
മുൻപിലെ സ്ഥലമല്ല ആവിടമെന്നു കണ്ടു
ചെമ്പിച്ചു മുഖത്തോടും തനിയെ നടന്നിതു.
അങ്ങിനെയൊട്ടുദൂരം നടന്നോരനന്തരം
അങ്ങൊരു നദി പായുന്നതിങ്കൽ ചാടി നീന്തി
അക്കരക്കരയേറി പോകുമ്പോളൊരു കാട്ടിങ്കൽ
നിറഞ്ഞ രസങ്ങളാം [1]പക്വങ്ങൾ പലതരം.
അവകൾ തന്നെപ്പറിച്ചശിച്ചു ക്ഷുത്തും തീർത്തു
ഭുവനാധി(പൻ ബഹു)ദൂരെ പോകുന്നനേരം
കാട്ടിൽ ശ്രീഭഗവതീക്ഷേത്രമൊന്നിരിക്കുന്നു.
വ.......................................................ജിക്കുന്നു.
ആരവാൻ നീയെന്നു ചോദിച്ചു ദ്വിജശ്രേഷ്ഠൻ.
..................................................................
ഏറിയ വിശപ്പുണ്ടിക്കെന്നു പറഞ്ഞപ്പോൾ
ചോറു നൽകിനാനപ്പം ജലവും[2]ഉപദംശം.
അമൃതോപമമായിട്ടുള്ളതു കഴിച്ചിട്ടു
സുമതിവിപ്രനാമം ചോദിച്ചീട്ടിരുന്നിതു.
അദ്ധ്യായമേഴു കഴിഞ്ഞെത്രയും ഭക്തിയോടു
ശ്രദ്ധയാ കേട്ടുകൊൾക മേലിലെക്കഥകളെ.

——(೦)——

1. പക്വം = പാകം വന്ന പഴം 2. ഉപദംശം = ഉപ്പിലിട്ടത്.

# എട്ടാം അദ്ധ്യായം.

നല്ലൊരു മരത്തിന്റെ നിഴലിൽ മണലിന്മേൽ
മെല്ലവെ കിടന്നിതു ഭൂപാല[1]കാകപക്ഷൻ.
ശോകേന ഭൃത്യരുടെ വേർപാടോടും രാത്രൗ
ഗുഹയിലകപ്പെട്ട മാറാത്തഖേദത്തോടും
ഉണരക്കങ്ങളിളച്ചോടിന പീഡയോടും
[2]നീണ്ടൊന്ന ദുഃഖത്തിന്റെ നിവൃത്തി കാണാഞ്ഞിട്ടും
കിടന്നവുടൻതന്നെ ഉറങ്ങിപ്പോയിതല്ലൊ.
പടിഞ്ഞാറാണവാനായടുത്തു മാർത്താണ്ഡനും.
സായാഹ്നസമയത്തിൽ നിദ്രയിൽ ബാലനൃപൻ
[3]മായാഹീനമായൊരു സ്വപ്നമതുകണ്ടീടിനാൻ.
പാർവ്വതീ ലോകേശപതി ഖഡ്ഗവും കൊണ്ടുവന്നു
ഉർവ്വീശകുമാരനെ മടിയിൽവെച്ചു മെല്ലെ
ശിരസി ചുംബിച്ചിട്ടു ആശിസ്സുകളും ചെയ്തു
വൈരിവീരരെ വധിപ്പാനൊരു വാളും നല്കി
വത്സ നിൻ ഭൃത്യരിപ്പോൾ എത്തും കല്പിച്ചു പോയാർ.
ഉടനെയുണർന്നപ്പോഴരികത്തൊരു വാളു
കിടക്കുന്നതുമെടുത്തിരിക്കും സമയത്തിൽ
പല ദിക്കിലുമോടി നടക്കും ഭൃത്യന്മാരിൽ
ചിലർ വന്നിതു തത്ര കണ്ടിതു കുമാരനെ.
സന്തുഷ്ടന്മാരായ് വീണു നമസ്കാരവും ചെയ്തു
സന്താപഹീനം മെല്ലെ ദിക്കിന്നു നടകൊണ്ടാർ,
പത്തുനാഴിക ദൂരമെത്തിന സമയത്തു
[4]പത്തനമൊന്നു കണ്ടിട്ടവിടെയിരുന്നിതു.

---

1. കാകപക്ഷൻ=ബാലൻ. കാകപക്ഷം=കുഞ്ഞുങ്ങളുടെ കുടി.
2. നീണ്ടൊന്ന്=ദീർഘമായ. 3. മായാഹീനം=വാസ്തവമായിട്ടുള്ളത്.
4. പത്തനം=പട്ടണം.

അന്നത്തെ രാത്രി തത്ര വസിച്ചു പിററാംദിനം
ഒന്നൊന്നായ്‌വണ്ടർചന്ദ്രൻ തന്നുടെ ഭൃത്യന്മാരും.
റെസ്സൽമചണ്ഡാംശു തിരുമനസ്സിലറിയിച്ചു
ഈശ ! നാമിവിടേക്കു വന്നിരിക്കുന്ന കാര്യം
മന്ത്രികൾക്കറിയിച്ചു അവരെ വരുത്തീട്ടു
[1]യന്ത്രത്തിൽ വേണമെഴുന്നെള്ളുവാനിനി സ്വാമിൻ!.
ആദേശിച്ചിതു ഭൂപാലാജ്ഞയെയശേഷം വന്നു
സേവകമന്ത്രിചതുരംഗ [2]വാഹിനികളും.
സുവർണ്ണശിബി[3]കതിലാതപത്ര പൊന്നും സ്വാമീ
[4]വിവർണ്ണഹീനം പൂർണ്ണചന്ദ്രനെന്നതു പോലെ
എഴുന്നെള്ളുന്നനേരം വെൺകൊററക്കുട [5]തഴ
[6]കുഴകൾ കൊടിവടിയസി[7]കൾ പരശുകൾ
വാളുകൾ മിന്നൽ പോലെ മിന്നുന്ന പ്രകാശവും
വാളുകളുടെ മുന അഗ്നിപോൽ പ്രകാശവും
അഗ്നിശസ്ത്രത്തിലൂടെയാടിത്തീപ്രകാശവും
ഉഗ്രത്തികാഢ്യൂളി പൊങ്ങുന്ന പ്രകാശവും
ഭേരികൾ നാനാവിധവാദ്യങ്ങൾ നിനാദവും
ആനകൾ നിനാദവും അശ്വങ്ങൾ നിനാദവും
മംഗളാരവങ്ങളും [8]കാണികളാർക്കുന്നതും
ദേവകളാകാശത്തിൽ ദുന്ദുഭി മുഴക്കിയും
സേവകർ സന്തോഷിച്ചു സ്തുതിക്കും നാദങ്ങളും
ഇങ്ങിനെ ഗ്രഹണത്തോടാദിത്യൻ പാതാളത്തിൽ
മങ്ങി വീണതു പോലെ ഗുഹയിൽ വീണിട്ടുള്ള
പിറെറന്നാളുദയത്തിൽ ഉദയഗിരിയിങ്കൽ

1. യന്ത്രം=വാഹനം. 2. വാഹിനി=സേന. 3. ശിബിക=പല്ലക്ക്. 4. വിവർണ്ണം=നീചം. 5. തഴ=വെള(ള)ത്തുള്ള കൊടി. 6. കുഴ=കുഴൽ, വാലക്കുഴ. 7. അസി=ഖഡ്ഗം. 8. കാണികൾ=ജനങ്ങൾ.

അററമില്ലാത്ത കാന്തിയോടുദയത്തന്നപോലെ
ബാലനാം നൃപനെഴുന്നെള്ളത്തു തുടങ്ങിനാൻ.
നാലുദിക്കിലും നിന്നു സ്തുതിച്ചു ജനങ്ങളും.
(പ്രീ? ശ്രീ) [1]ഫണിതല്പഗതമൌകുന്ദവിഷയത്തിൽ
ശ്രീബാലശ്രീപാലൻ പൂൎവ്വാററു പ്രവേശിച്ചു.
വന്ദിച്ചിട്ടുടൻ ചെന്നു ശ്രീപത്മനാഭപദം.
നന്ദിച്ചു സൌഖ്യം പ്രാപ്യ വന്ദ്യരെ നമസ്കൃത്യ
മൂന്നാം തത്ര പാൎത്തു ഹൈരണ്യപവ്വാസ്യത്തിൽ
പോന്നിതു ഘനനാദമാം പടകളോടുംകൂടി.
ഖേദങ്ങളുണ്ടായവ മന്ത്രിമാൎക്കചെയ്തു
മോദേന പാൎക്കുംകാലം തൈവണ്ണാദേഹാദികളും
അനൎത്ഥം വരും മേലിൽ രാജവൈരത്താലെന്നും
നിനച്ചാരവസരം കണ്ടിനി വധിക്കേണം
നരശ്രേഷ്ഠനെയെന്നു കരുതിയിരിക്കുമ്പോൾ
നീരാട്ടിന്നായിട്ടൊരു ദിവസമെഴുന്നെള്ളി.
ആയിരം [2]സംശപ്തകരട്ടന്മാർ കലഹംചെയ്വാൻ.
അസ്ത്രശസ്ത്രജ്ഞന്മാരാം രാജകിങ്കരന്മാരും
അത്ര നിന്നവരോടു വെട്ടുകൾ തുടങ്ങിനാർ.
ചത്തിതു രണ്ടുപാടും പെരുത്ത ജനമപ്പോൾ.
കുത്തുകൾ കൊണ്ടിട്ടോടിപ്പോയി ശേഷിച്ച ജനം.
അടവീവൎഗ്ഗാക്ഷതപ്പടിസംഘങ്ങൾ പിന്നെ
[3]പിടവു കാട്ടീടാതെ ഇരുന്നു ശത്രുക്കൾക്കും.
രണ്ടുവത്സരം കാലമിങ്ങിനെ ഇരിക്കുമ്പോൾ
കണ്ടു വന്ദിപ്പാൻ പോയി [4]പവിത്രീകൃതേന്ദ്രത്തിൽ.

---

1. ശ്രീഫണിതല്പഗതമൌകുന്ദവിഷയം = തിരുവനന്തപുരം.
2. സംശപ്തകന്മാർ = ഒരുമിച്ചും ഭടന്മാർ. 3. പിടവു് = പിടപ്പു്, ബാഹള്യം, ലഹള. 4. പവിത്രീകൃതേന്ദ്രം = ശുചീന്ദ്രം.

[1]പൌല്ക്കസദേശത്തുടെ നാട്ടാരാൽ സേവിക്കപ്പെ-
ട്ടുല്ലസദ്ഘോഷത്തോടു ചെന്നു ശങ്കരക്ഷേത്രെ.
അവിടെ രണ്ടുമാസം ഭജിച്ചു വസിച്ചിതു
ഉർവ്വരനേകശ്വാപദം പിന്നെപ്പോയ് [2]ഗൌരീതീർത്ഥ
അവനീപതി വിഷ്ണുമായയെ ഭജിച്ചിട്ടു
സുഖമാംവണ്ണം പാർത്തു രണ്ടരമാസം തത്ര.
പിന്നെ ഹൈരണ്യപഞ്ചാസ്യത്തിങ്കൽ പ്രാപിക്കുമ്പോൾ
ഉന്നതനായ [3]കാരുസത്തമനുടെ ബലം
വൈണാടേശന്റെ സേനാമഹാധ്വംസികൾ സൈന്യം
[4]കൌണപസമന്മാരാമന്ത്യപ്പൂരുഷസൈന്യം
ഒക്കവേ സന്നദ്ധമായ് ചാപം വിന്യസ്യാന്തികെ
ഉരക്കൊട്ടുനിന്നു യുദ്ധം ചെയ്തപ്പോൾ നൃപനുടെ
ജനങ്ങൾ കിഞ്ചിൽ കുറഞ്ഞിരിക്കനിമിത്തമായ്
[5]ഹാനങ്ങൾ വന്നു നൃപസൈന്യങ്ങൾ ഭേദിച്ചിഹ
ഓട്ടമായിതു പട നൃപനോടീടിനാൻ.
വാട്ടമെന്നിയെ വിട്ടീടിനാർ ശത്രുക്കളും.
അന്നേരമേകാകിയായ് ഓടുന്ന മഹീപാലൻ
നിന്നുഴന്നൊരു [6]ജാ(മ?ല്മ)ൻതന്നെക്കണ്ടരുൾചെയ്തു.
കൊല്ലുവാൻ വരുന്നിതു പിന്നാലെ എന്നെ ചിലർ
വല്ലജാതിയുമിപ്പോൾ രക്ഷിച്ചുകൊള്ളേണം നീ.
അന്നേരം ശാസ്തൃക്ഷേത്രെ മൃത്തികാഗജത്തിലെ
ചെന്നിരിപ്പതിനായി ചൊല്ലിനാനതുപോലെ

---

1. പൌല്ക്കസദേശം = തെക്കുംകൂർ. സങ്കീർണ്ണജാതിക്കാർ കുടിപാർത്തുവരുന്ന ദേശം. ബ്രാഹ്മണനു ക്ഷത്രിയയിൽ ജനിച്ചവർ പുല്ക്കസന്മാരാണെന്നു ചില കോശങ്ങളിൽ കാണുന്നു. 2. ഗൌരീതീർത്ഥം = കന്യാകുമാരി. 3. കാരു = പണിക്കർ. 4. കൌണപൻ = രാക്ഷസൻ. 5. ഹാനം = കുറവ്. 6. ജാല്മൻ = താഴ്ന്ന ജാതിക്കാരൻ.

ചെന്നിരുന്നിതുമൊരു[1]പ്പാടികകൊണ്ടു മൂടി
നിന്നിതു നിഹീനന്മുഴുതുംകൊണ്ടു തത്ര.
[2]അശ്വാരോഹികരും [3]കരവാളവുംകൊണ്ടിട്ടപ്പോൾ
വിശ്വവീരനെക്കൊൾവാൻ നൂറുപേർ വന്നീടിനാർ.
ഉഴറുന്നിപ്പുനൊരു ജാല്മനോടുരചെയ്തു
വഴമൊട്ടയനേകൻ പോവതു കണ്ടോ എടോ.
അടിയേൻ കണ്ടേൻ തെക്കോട്ടോട്ടുന്നിതൊരു പുമാൻ
ഝടിതി പോയാൽ പിടിപെടുമെന്നറിയിച്ചാൻ.
അവരുമോടിപ്പോയി അസ്തമിച്ചതുനേരം.
[4]ജവമായ്വന്ന [5]നീചൻ പാടികാ ഇളക്കിനാൻ.
തന്നുടെ നാഥന്മാരെ അവനെ കൊണ്ടുചെന്നു
[6]മന്നന്റെ വൃത്താന്തങ്ങളൊക്കെയും ബോധിപ്പിച്ചു.
അന്നേരമവൻ പാത്രതണ്ഡുലാദികൾ നല്കി.
വന്ന ദീനതയോടു[7]പചിച്ചു ഭുജിച്ചിതു.
രാത്രിയിൽ തന്നെ നടകൊള്ളുന്ന മഹീശൻതാൻ
മാത്രം പോരെന്നങ്ങവർ കൂടവെ നടകൊണ്ടാർ.
ഏതൊരുവിധത്തിലോ ഹൈരണ്യപദ്മാസ്യത്തിൽ
ചേതസി ദുഃഖത്തോടു നിജമന്ദിരം പുക്കാൻ.
അദ്ധ്യായമെട്ടു ചൊന്നേൻ സകലാ[8]ദ്ധ്യക്ഷോദന്തം.
സത്യം മോക്ഷമേകും കേൾക്കുന്നോർക്കു കുതൂഹലാൽ.

——(o)——

1. പാടിക=കൂടാരമെന്ന സാധനം. 2. അശ്വാരോഹി=കുതിരപ്പട്ടാളം. 3. കരവാളം=ഖഡ്ഗം. 4. ജവം=വേഗം. 5 നീചൻ=താഴ്ന്ന ജാതിക്കാരൻ. 6. മന്നൻ=രാജാവ്. 7. പചിച്ച്=അരിവെച്ച്. 8. അദ്ധ്യക്ഷോദന്തം=രാജവൃത്താന്തം.

# ഒൻപതാം അദ്ധ്യായം.

എങ്കിലോ കേൾക്ക നരപാലകന്നോരോതരം
സങ്കടം വരുന്നതും നിനച്ചു നിനച്ചുള്ളിൽ
എന്തിനു കഷ്ടപ്പെട്ടു ഭൂമിയിലിരിക്കുന്നു
ഹന്ത ശത്രുക്കൾ കൊല്ലും വല്ലജാതിയുമെന്നെ
അങ്ങിനെ മൃതി വരുംമുമ്പെ ഞാൻ മരിക്കേണം
ഇങ്ങിനെ എത്രദിനം സൂക്ഷിച്ചു പാർത്തിടേണ്ടു
എന്നെല്ലാം നിരൂപിച്ചു രാത്രിയിലുറങ്ങീല.
വന്നിതു പിറേറദിനം മന്ത്രിവീരന്മാരെല്ലാം.
യുദ്ധവും [1]പരാജിതനായതുമൊളിച്ചതും
ബദ്ധശോകനാം നൃപൻ കല്പിച്ചു ശ്രവിച്ചവർ.
ഏറിയ ശോകത്തോടുമവരുമറിയിച്ചു
നീറുന്ന മനസ്സുടയങ്ങൾക്ക ദയാനിധേ!
ഈശ്വരനൊരു കഴിവുണ്ടാക്കും ദൈവതികൾ
വിശ്വാസത്തോടു കൂടി വസിച്ചീടേണം നാഥ!
മേലിനിയിതിൻവണ്ണം വരാതെയിരിപ്പാനായ്
നാലുപാടിലും കാത്തുകൊള്ളുവോരടിയങ്ങൾ
ഒരിക്കൽ പോലും ഭയം വെളിച്ചത്താക്കീടേണ്ട
ഉരന്നവീരനെന്നു ശത്രുക്കൾ നിനയ്ക്കേണം.
അങ്ങിനെ പറഞ്ഞവർ സൂക്ഷിച്ചു വാഴുംകാലം
അങ്ങൊരോ സമയത്തിൽ [2]വിടവു വരുംവിധൌ
ഓരോരോ പ്രകാരങ്ങൾ ശല്യങ്ങളുണ്ടായതു
നേരത്രെ പറഞ്ഞീടാനായിരം നാവു[3] പോരാ.
ഒരുനാൾ നരേന്ദ്രനും മന്ത്രിപുംഗവന്മാരും
കരുതി മന്ത്രിച്ചിതു പീഡകൾ തീരുവാനായ്.

---

1. പരാജിതൻ = തോററവൻ. 2. വിടവ് = ഇട. 3 നാവു = നാക്ക്.

മങ്കരാജ്ഞികയുടെ മന്ത്രിയാം [1]മഹാമത്തു
ങ്കൂടാതെ പുത്രന്മാരോടും മങ്കതന്നെ
ചതിച്ചുകൊന്നു [2]ജനസ്ഥലവും രാജതാപവും
മരിച്ചു ഗ്രഹിപ്പവൻ കാശിയും ജഗന്നാഥം
ഗംഗാബ്ധിസംഗം പിന്നെ നല്ലോരു ചിദംബരം
ശൃംഗാരോജ്ജിനീ പുഷ്പപുരവുമവന്തിയും
ചോളദേശവും പാണ്ഡ്യം കൎണ്ണാടലാടങ്ങളും
നീളമേറുന്ന വെമ്പാ മഹാരാഷ്ട്രങ്ങൾ താനും
ഇത്യാദി ഹിമാചലസേതുപൎയ്യന്തമുള്ള
മുഖ്യരാജ്യങ്ങൾക്കേകനാഥനായ്വാഴുന്നിതു.
അവന്റെ സേനാനാഥൻ [3]സല്ലസുന്ദരപിതാ.
അവനോ കൎണ്ണാടത്തിൽ [4]ത്രിശിലാവിഹാരത്തിൽ
വസിക്കുന്നവനുടെ മന്ത്രീശൻ മധുരയിൽ
വസിക്കുന്നവനെ നാമിവിടെ വരുത്തീട്ടു
വേണാട്ടഹാളികളെ വൈരത്തെയൊഴിപ്പിച്ചു
വാണീടാം സുഖത്തോടു അതിനു കൃപാനിധേ !
കല്പന തന്നീടണം അടിയന്മാരിൽ ചിലർ
[5]കെല്പോടു ചെന്നു കൂട്ടിക്കൊണ്ടിങ്ങു പോരുന്നുണ്ടു.
അങ്ങിനെതന്നെയെന്നു രാജാവുമരുൾചെയ്തു.
തിങ്ങിന മോദത്തോടു ഉഗ്രശൌരവൻ പോയാൻ.
ഏഴരനാളിങ്കൽ ചെന്നു സമ്മാനങ്ങളും നൽകി
[6]കോഴ എന്നിയേ മന്ത്രിവീരനെക്കൊണ്ടുവന്നാൻ.
അവനെ ബഹുവിധം മാനിച്ചിട്ടവനീശൻ
സ്തവനംചെയ്തു നിജസങ്കടങ്ങളും ചൊന്നാൻ.

---

1. മഹാമത്ത് = നബാബ്. 2. ജനസ്ഥലം = ജനസ്ഥാനം.
3 സല്ലസുന്ദരപിതാ = അഴകപ്പൻമുതലിയാർ. 4. ത്രിശിലാവിഹാരം = തൃശ്ശിനാപ്പള്ളി. 5. കെല്പ് = മിടുക്ക്. 6. കോഴ = ശ്രമം.

വേണാടേഹാളികളെ ഒക്കവെ വരുത്തീട്ടു
വേണുന്നതിന്നു നിങ്ങൾ മന്ത്രാന്ധസഹായിയോടു
പിണക്കം കൂടാതെ കഴിഞ്ഞീടണമെന്നു
ഇണക്കി പാൎപ്പിച്ചവൻ നിജരാജ്യത്തിൽ പോയാൻ.
രണ്ടുവത്സരംകാലം ശല്യതയെ ചെയ്തീലവർ.
[1]ഇണക്കമെന്നിയെ പിന്നെ വൈരങ്ങൾ തുടങ്ങിനാർ.
കല്യാണഗിരിയിങ്കൽ ഗുഹനെ വന്ദിപ്പാനായ്
[2]കല്യനാം നരപതി വളരെ സേനയോടും
മന്ത്രികളോടും വീരസിംഹഭൃത്യന്മാരോടും
ചെന്നിഹ തൊഴുതിട്ടു തിരികെ വരുന്നേരം
ഒളിച്ചു സന്നദ്ധരായ് മഹാധംശികൾ താനും
വൈണാടേഹന്മവൻമാരും കാരശ്രേഷ്ഠൻ
കൌണപേദ(മ)ന്മാരാം അനന്തപ്പിള്ളകളും.
വാളുകൾ പരിശകൾ ഈട്ടികൾ [3]മുസലങ്ങൾ
[4]പാളികൾ [5]പരിഘങ്ങൾ [6]പരശു [7]ഭിണ്ഡിപാലം
ചക്രങ്ങൾ തടിപിടിയഗ്നിസംപ്രഹാരികൾ
കല്ലുകൾ കവണകൾ വില്ലുകൾ വീരന്തടി
ഇത്യാദിശസ്ത്രങ്ങളെ ഒക്കവെ കൈക്കൊണ്ടഥ
മുഖ്യസേനകൾ ജലപ്രളയമെന്നപോലെ
വന്നിഹ വളഞ്ഞിതു യുദ്ധത്തിനായി ശീഘ്രം.
അന്നേരം ക്രുദ്ധന്മാരാം രാജകിങ്കരന്മാരും
സന്നദ്ധന്മാരായ് അത്ര [8]പ്രധനം തുടങ്ങിനാർ.

---

1. ഇണങ്ങൽ = ഐക്യം. 2 കല്യൻ = യുദ്ധസന്നാഹങ്ങൾ കൂടിയവൻ. 3. മുസലം = താഴത്തിൽ ഇരിമ്പുകെട്ടിയ തടി. 4. പാളി = കാന്തത്തിന്റെ മുനപോലെ കൂൎത്ത ആയുധം. 5. പരിഘം = ഇരുമ്പുലക. 6. പരശു = മഴു. 7. ഭിണ്ഡിപാലം = പിടന്നറുതടി. ഇത് ഏഴു മുഴം നീളമുള്ളതും ഗോപുച്ഛാകൃതിയുമായ ആയുധമാണെന്ന് ഒരിടത്തു കാണുന്നു. 8. പ്രധനം = യുദ്ധം.

ഉന്നതം കരവാളും കൈകൊണ്ടു മദ്ധ്യേ നിന്നാൻ.
ഉന്നതരോഷം കിടഞ്ഞനങ്ങളെടുത്തിതു.
വില്ലാളിവീരേന്ദ്രന്മാർ അല്ലലുണ്ടാകുമസ്ത്രം
മെല്ലവെ കോപത്തോടു തങ്ങളിലെയ്തീടിനാർ.
അസിധാരികളപ്പോൾ അസിധാരകരോടും
ശൂലപാണികളപ്പോൾ ശൂലപാണികളോടും
[1] ചക്രയാനന്മാർ തദാ ചക്രയാനികളോടും
ഇക്രമമായി സർവ്വ ആയുധധാരികളും
വിക്രമ[2] വീരമധുപാനമത്തന്മാരായി
ഓരോരോ പന്തികളിൽ പതിനായിരം ജനം
ഘോരമാംവണ്ണം കോപിച്ചുടൻ യുദ്ധംചെയ്താർ.
വക്ഷസി ശരംകൊണ്ടു വീണിതങ്ങനേകം പേർ.
ദക്ഷന്മാർ വെട്ടിത്തമ്മിൽ കാൽകരം മുറിക്കയും
ആനകൾ മദത്തോടു സേനയിൽ നടക്കുമ്പോൾ
ദീനമെന്നിയെ തുമ്പിക്കരങ്ങളെ വെട്ടുകയും
അശ്വങ്ങൾ കുന്തംകൊണ്ടു ഭേദിച്ചു വീഴുകയും
വിശ്വവീരരാം വില്ലർ എയ്തെയ്തു മരിക്കയും
അഗ്നിശസ്ത്രങ്ങൾകൊണ്ടു തലകൾ പൊട്ടുകയും
ഭഗ്നശസ്ത്രരായ്ചിലർ മല്ലുകൾ പിടിക്കയും
മറിഞ്ഞുവീഴുന്നേരം നെഞ്ചിന്മേൽ കരേറിയും
മുറിവു സഹിക്കാഞ്ഞിട്ടുറച്ചു കരകയും
കാൽകരം കഴുത്തുകൾ മുറിഞ്ഞു തെറിക്കയും
നാലഞ്ചു പേർകൾ തമ്മിലൊന്നിച്ചു പിടിക്കയും
[3] കരികളസ്ത്രമേറ്റു ഗിരിപോൽ വീഴുകയും
നരികൾ നായ്കൾ ചോര കുടിപ്പാൻ വരികയും

1. ചക്രയാനം=രഥം. 2. വീരമധുപാനം=യുദ്ധാരംഭത്തിലും യുദ്ധാവസാനത്തിലും ചെയ്യുന്ന മദ്യപാനം. 3. കരി=ആന.

പെരികെ പടജ്ഞരാം തങ്ങളിൽ പടുംവിധൌ
അരികെ നിൽക്കുന്നോരു ഘോരസംഹാരാകൃതി
വാളും കൈക്കൊണ്ടു പടനടുവിൽ ചെന്നുനിന്നു
തൂകിനാൻ നാലുദിക്കും തലകൾകൊണ്ടു വെലി.
ഭ്രാന്തചണ്ഡാംശു ഗദകൊണ്ടടിച്ചനേകരെ
[1]പ്രേതനായകന്റെ പുരത്തിന്നയയ്ക്കുന്നു.
ചണ്ഡതീക്ഷ്ണൻ ഭിണ്ഡിപാലംകൊണ്ടനേകരെ
മുണ്ഡങ്ങളെയൊടിച്ചിട്ടുവന്നാർത്തീടുന്നു.
ഇങ്ങിനെ വീരന്മാരായുള്ളവരെട്ടത്തിട്ടു
കൊന്നിതു പടകളെ രണ്ടുനാഴികകൊണ്ടു.
ക്രൂരഗംഭീരൻ നൃപനന്ദനനതു കണ്ടു
ധീരതയോടു ചക്രയാനഗനായി വന്നു
[2]പത്രികൾകൊണ്ടു നൃപസൈന്യത്തെ വിരട്ടിനാൻ.
ഏറ്റവും കഠോരത ക്രൂരഗംഭീരയുദ്ധം
നിൽക്കയതാഞ്ഞു ഘോരസംഹാരാദികളോടി.
ചൊൽക്കൊള്ളുമഹിക്രോധി പഞ്ചാനനാംശകൻ വന്നാൻ.
തങ്ങളിൽ വില്ലും വാളും ഗദയും കല്ലും കൊണ്ടു
പൊങ്ങിന കോപത്തോടു ചെയ്തു പോർ ഭയങ്കരം.
കൊന്നിട്ടുമഹിക്രോധിയവനെയെന്നാകിലും
കൊല്ലുവാനതുനേരം കഴിയാതായിവന്നു.
തല്ലുകൊണ്ടഹോ വീണാൻ മോഹിച്ചിട്ടഹിക്രോധി.
എല്ലാരുമതുനേരം ഓടിനാർ പേടിയോടെ.
പേടിച്ചു നൃപസൈന്യമോടുന്ന സമയത്തു
[3]ആടൽ പൂണ്ടശ്ലോകരും ഭൂപനമോടീടിനാൻ.
പിന്നാലെ വിരട്ടിനാർ മഹാഡംഭാദികളും.
അന്നവനൊരു ശിവക്ഷേത്രത്തിന്നകം പുക്കാൻ.

1. പ്രേതനായകൻ = യമൻ. 2. പത്രി = ബാണം. 3 ആടൽ = വ്യസനം.

ശാന്തി ചെയ്യുന്ന ദ്വിജൻ[1] അൎഗ്ഗളം പാത്രം ചോറും
താൻതന്നെ പോവാനായിട്ടെടുത്തു നില്ക്കുന്നിതു.
ഭൂപൻ താൻ കൊല്ലുമെന്നെന്നു വരുന്ന ശത്രുജനം
ആപത്തിൽനിന്നു പരിപാലിക്ക ദയാനിധേ!
എന്നു ചൊന്നതു കേട്ടു ചൊല്ലിനാൻ മഹീസുരൻ
ഇന്നൊരു നൃപപരിത്രാണനഹേതുവായി
ഞാൻ മരിച്ചതുകൊണ്ടു എനിക്കുണ്ടാകും കീൎത്തി.
ഊനം കൂടാതെ നൃപൻ ജീവിച്ചുകൊണ്ടെന്നാകിൽ
വിപ്രരെ അശേഷവും ത്രാണനംചെയ്യും ദൃഢം
സുപ്രിയം കേൾക്ക മമ നാമവും കുലത്തെയും
എന്നവൻ പറഞ്ഞിട്ടു താക്കോലുമതുമിയും
ചോറും തൻ വസ്ത്രത്തെയും ഭൂപനു കൊടുത്തിതു.
ഭൂപന്റെ [2]കരവാളും ഭൂഷണമുടുപ്പുകൾ
താപം കൂടാതെ താനും മേടിച്ചു ധരിച്ചിതു.
ഒരു കോണത്തിലൊളിച്ചിരുന്നു വിപ്രശ്രേഷ്ഠൻ.
നരപാലകൻ ശാന്തിക്കാരനെന്നപോലെ പോയി.
പെരുത്ത ശത്രുക്കൾ തൻ കൂട്ടത്തിൽ കൂടീട്ടപ്പോൾ.
[3]കരുത്തനാകും മഹീപാലനോടവർ ചൊന്നാർ
അകത്താരാനുമുണ്ടോ ക്ഷേത്രത്തിൽ വന്നതെന്നു.
പുറത്തെ കതവും താൻ പൂട്ടിയിട്ടില്ലാ എന്നാൻ.
പെട്ടെന്നുൾപ്പുക്കു ചിലർ ചുററിനോക്കുന്നനേരം
പട്ടരെ പിടിച്ചിതു ഒളിച്ച ഭൂപനെന്നു.
ക്ഷേത്രത്തിനുള്ളിൽവെച്ചു വെട്ടിനാർ ത്വരയായിട്ടു.
ഗാത്രത്തെ ഖണ്ഡങ്ങളാക്കായ്ക്കൊണ്ടു കൊടുത്തിതു.
ഭൂപനും ശത്രുക്കളും ഒന്നിച്ചുതന്നെ രാത്രൗ

---

1. അൎഗ്ഗളം = തഴുത്. താക്കോൽ. എന്നു മേൽ പറയുന്നതുകൊണ്ടു വ്യക്തമാകും. 2. കരവാളം = ഖഡ്ഗം. 3. കരുത്തൻ = ശക്തൻ.

[1]ആവൽ ശാന്തികളുടെ കാൎയ്യങ്ങൾ പറഞ്ഞിട്ടും
ഒട്ടൊട്ടു ദൂരം ചെന്ന നേരത്തു നൃപാലനും
പെട്ടെന്നു ചൊന്നാനെന്റെ മഠത്തിൽ പോകുന്നെന്നും.
തൊഴുതു വിപ്രശ്രേഷ്ഠ ! പോകടോ എന്നും ചൊന്നാർ.
പഴുതിൽ നൃപാലനങ്ങിനെ ജീവിച്ചിട്ടു
ശത്രുക്കളുകണ്ടപ്പോൾ വെക്കത്തിൽ നടന്നിട്ടു
ചൊൽക്കൊള്ളും നിശാലയെ ഹൈരണ്യപഞ്ചാസ്യത്തി(ൽ
ഏതൊരു വിധത്തിലോ രാത്രിയിൽ വന്നുചേൎന്നു.
ചേതോമോഹനം ദൈവവൈഭവം നൃപോദന്തം.
ഒൻപതദ്ധ്യായം കഴിഞ്ഞതിനിമേലുള്ള കഥ
അമ്പോടു പറയുവൻ ഞാൻ കേട്ടുകൊള്ളുവിനെങ്കിൽ.



——(o)——

1. ആവൽ = പരാതി, സങ്കടം.

# പത്താം അദ്ധ്യായം.

ധീരരാം മഹാഭടന്മാർ പിറ്റെന്നാളുദയത്തിൽ
ഭേരികൾ മുഴക്കിനാർ നൃപനെ കൊന്നവന്നും.
[1]പോരതിൽ തോററ നൃപസേനകളുടനേരം
[2]പാരം ദുഃഖിച്ചു വാവിട്ടുഴവാൻ ഭാവിക്കുമ്പോൾ
ദ്രുപതിയെഴുന്നെള്ളി രാജഗേഹത്തിലെന്ന
താപഹീനതപം കേട്ടു നൃപനെ വെന്നകണ്മാർ.
ചൊല്ലിനാൻ നൃപവരൻ അല്ലലുണ്ടായതെല്ലാം.
എല്ലാരും കേട്ടു ദുഃഖസന്തോഷം കൊണ്ടാർ.
ശ്രീഫണിതല്പഗതമെന്നകണ്ടവിഷയത്തിൽ
[3]രേഫനാരന്നം കണ്ടുകണ്ടു പാർപ്പതിന്നായി
പോകണമിപ്പോൾതന്നെ യുദ്ധസന്നാഹത്തോടും
വൈകാതെ സൈന്യമെല്ലാം പോരുകന്നെഴുന്നെള്ളി.
തരുണീരത്നങ്ങളാൽ ചാമരം വീശിപ്പിച്ചു
പരിപൂർണ്ണേന്ദുസിതച്ഛത്രവും പിടിപ്പിച്ചു
[4]മഹിരമോപരി ഭേരി മുഴക്കീട്ടനവധി
[5]മുരജാദികളാകും വാദ്യനാദങ്ങളോടും
കല്പാന്തവഹ്നിജ്വാലാതുലിതപടഹയോടും
അല്പരിൾജനമെന്നുള്ള ഭാവത്തോടും
ബാലാർക്കോപമനായി[6]ട്ടന്തോളെ ഗമിക്കുമ്പോൾ
[7]മാലോകർ കൊണ്ടാടിനാർ ഇന്നലെ കൊന്നവനെ
ഭേരികളടിപ്പിച്ചു വൈണാടേഹാമിവർഗ്ഗം
ധീരന്മാരെങ്കിൽ പാരിൽ നടപ്പാന്തടയില്ല.

---

1. പോർ = യുദ്ധം. 2. പാരം = വളരെ. 3. രേഹന്മാർ = നിന്ദ്യന്മാർ. 4. മഹിരം = അരത. 5. മുരജം = മുരച്ച് (ഇ). 6. അന്തോളം = പല്ലക്ക്. 7. മാലോകർ = സജ്ജനങ്ങൾ.

നാരായണസ്വാമി തന്നുടെയവതാരം
ആരിവനെന്നൊരു ശത്രു മുടിയ്ക്കും കുലത്തോടു.
ഇങ്ങിനെ ഭൂപാലനെ സ്തുതിച്ചു ശത്രുക്കളെ
പൊങ്ങിന കോപത്തോടും നിന്ദിച്ചു പലവിധം
പറയുന്നതു കേട്ടു പടിഞ്ഞാറെഴുന്നള്ളി.
അറിവില്ലാത്ത മഹാദാംഭികർ ആധി പൂണ്ടാർ.
മൂന്നാംനാൾ ശ്രീമത്ഫണിതല്പഗവിഷയത്തിൽ
പോന്നിതു മുകുന്ദനെ വന്ദിച്ചു [1]സൌധം പുക്കാൻ.
മാസാർദ്ധം കഴിഞ്ഞപ്പോൾ മാനവനീശൻ നിജ-
പ്രാസാദോപരി മന്ത്രിശ്രേഷ്ഠരെ വരുത്തിനാൻ.
മന്ത്രിച്ചിട്ടതിഗൂഢം നാലഞ്ചു ദിവസമായ്
തന്ത്രം മാറാപ്പു കെട്ടി പട്ടർവേഷത്തോടു
തെറ്റെന്നങ്ങൊരു പീഠം രാജാവെന്നാക്കിവെച്ചു
[2]പറ്റലരറിയാതെ ജനാർദ്ദനത്തിന്നായി
നടന്നാൻ പടകളും രാജ്യവുമുപേക്ഷിച്ചു.
പൊട്ടന്നങ്ങെത്തി രണ്ടാംമാസത്തിൽ ജനാർദ്ദനെ.
ആപത്തു പലതുണ്ടായ് വഴിയിലവയെല്ലാം
ദീപത്തിൽ [3]ശലഭംപോൽ ഝടിതി മരണമടഞ്ഞതാലും.
സകലഭൂമിക്കധിനാഥനാം മഹാമത്ത
പ്രകടോത്കടതേജോവാരിധി ചേരശേഖരൻ.
അവനെക്കാണ്മാനവസരങ്ങൾ കിട്ടാഞ്ഞതാറെ
അവനീപതികൾ വന്നാലത്തുന്നടക്കുന്നു.
ഏകനായ് വന്ന ഭൂമിപാലകനതിൻവണ്ണം
പോകുന്നിതവൻമുമ്പിൽ സാധിക്കും കാര്യങ്ങളും
പാർത്തിതു രണ്ടുമാസമൊരു ബ്രാഹ്മണഗൃഹേ
തീർത്ഥവാസികളെന്നുള്ള നാമവും പറഞ്ഞിട്ടു.

1. സൌധം = കൊട്ടാരം. 2. പറ്റലർ = ശത്രുക്കൾ. 3. ശലഭം = ഈയ്യാമ്പാറ്റ.

അങ്ങിനെ പാൎക്കുംവിധൌ അന്തഃപുരത്തിനുടെ
മണ്ഡപേ കീൎത്തിയേറും മന്ത്രികളെല്ലാം [1]നേതാ
രാജബ്രാഹ്മണനവൻ [illegible] മഹാ-
രാജകന്മാൎക്കു പോലും കിട്ടുന്നില്ലവസരം.
തന്മന്ത്രിവീരൻ സദാ കഷ്ടമാമഹനാ കഷ്ടം
[2]ഗുന്മവ്യാധിനാ പരിതപ്തനായ് വലയുന്നു.
ഒരുനാൾ തീൎത്ഥപ്രിയനാകിന ഭൂമിപാലൻ
[3]പെരികെ പ്രയത്നപ്പെട്ടവനെ ചെന്നുകണ്ടു
തീൎത്ഥമങ്ങുകൊടുത്തിതു മന്ത്രീന്ദ്രൻകയ്യിൽ മോദാൽ.
പാൎത്ഥിവദത്തതീൎത്ഥം പാനംചെയ്തുനേരം
രോഗവും ശമിച്ചവനുടനെ സ്വസ്ഥനായാൻ.
[4]ആഗമക്കാതൽതന്നെ പരിന്തു മന്ത്രിശ്രേഷ്ഠൻ
ഉന്നതസൌധാഗ്രത്തിൽ രഹസ്യസ്ഥലത്തിങ്കൽ
മന്നവൻതന്നെ വേഗം പ്രീതിപൂണ്ടുകൊണ്ടുചെന്നു
സ്വൎണ്ണപീഠത്തിൽ മോദമിരുത്തി മന്ത്രീന്ദ്രനാം
വൎണ്ണിച്ചുതുടങ്ങിനാൻ ഭക്തിയോടും നിന്നു.
നമസ്തേ ജഗൽപതേ! സകലലോകവിഭോ!
നമസ്തേ സൎവ്വത്തിന്നും കാരണ! പുണ്യശ്ലോക!
സപ്താശ്വ! നമോനമോ വിശ്വൈകനാഥ! നമഃ.
തപ്തകാഞ്ചനനിഭ! മാൎത്താണ്ഡ! നമോനമഃ.
ഇത്തരം [5]ശ്രുതിസിദ്ധമന്ത്രപദങ്ങളാൽ
ഉത്തമൻതന്നെ പത്തുനാഴിക സ്തുതിചെയ്താൻ.
മെല്ലവെ മൂന്നു പ്രദക്ഷിണവും വച്ചു പിന്നെ
അല്ലലെന്നിയെ നമസ്കരിച്ചുതാനും ചെയ്തു

1. നേതാവ്—നായകൻ, പ്രധാനി. 2. ഗുന്മ(ല്മ)വ്യാധി—വയറുവേദന. 3. പെരികെ—വളരെ. 4. ആഗമക്കാതൽ—വേദങ്ങളിൽ സാരമായ വസ്തു. 5. ശ്രുതി—വേദം.

നിന്നുംകൊണ്ടവൻ പിന്നെ പറഞ്ഞുതുടങ്ങിനാൻ.
മന്നവ! കേൾക്ക വൈരിഭൂപാലവീര!.
പണ്ടു ഞാൻ ബാലനായിട്ടിരിക്കുംസമയത്തു
കണ്ടു ഞാൻ [1]ജഗന്നാഥേ നിന്നിട്ടു ജടാധരം.
മാമുനിവരം വീണുതൊഴുതുദാനംചെയ്തു
ആമോദം നില്ക്കുംവിധൗ അരുളിച്ചെയ്തു മുനി.
കേൾക്കെടോ [2]വടോ! സൗമ്യശീലവക്കൊത്തുള്ള
പൊൽക്കൊള്ളും ഭൂമിക്കേകരാജമന്ത്രിയാം ഭവാൻ.
നിന്നെ വന്നെല്ലാം ഭൂമിപാലരും തൊഴും നൂനം.
ധന്യന്മാരിങ്കൽവച്ചു ധന്യനായിരിക്കും നീ.
അങ്ങിനെയിരിക്കുമ്പോൾ നിനക്കുണ്ടാകും ഊനം.
തിങ്ങിന പീഡയോടു സമസ്ത[3]വ്യാധിഹര-
ന്മാരെയും പിന്നെ മഹാ[4]പാരികാംക്ഷികളെയും
ആകവേ വരുത്തീട്ടു ചികിത്സിപ്പിക്കും ഭവാൻ.
പോകയില്ലല്ലോ വ്യാധി വർദ്ധിക്കും മുന്നതിലും.
അസഹ്യമായ പീഡാ സഹിച്ചുകൂടായ്കയാൽ
വ്യഗ്രനായ് ദിവ്യക്ഷേത്രഭജനങ്ങളും ചെയ്യും.
ഒന്നുകൊണ്ടുമേ രോഗം ശാന്തമാകാതെ ഭവാൻ
ഖിന്നരിൽവച്ചു മഹാഖിന്നനായ് വാഴുംകാലം
തീർത്ഥത്തെ നൽകുമൊരു പുരുഷൻ ബലാൽ വന്നു.
കീർത്തിമാനാകും ഭവാനതിനെ പാനംചെയ്യും.
സൗഖ്യമുണ്ടാകും രോഗശാന്തിയും വരും തവ.
മുഖ്യാംശസ്സിനെ തന്നെ പൂരുഷൻ ദിവാകരൻ
ലോകരക്ഷാർത്ഥമായി വന്നവതരിച്ചവൻ

1 ജഗന്നാഥേ—ജഗന്നാഥം എന്ന ക്ഷേത്രത്തിൽ. 2. വടു—ബ്രഹ്മചാരി. 3. വ്യാധിഹരന്മാർ—വൈദ്യന്മാർ. 4. പാരികാംക്ഷി—തപസ്വി (പാരി—ബ്രഹ്മജ്ഞാനം).

ദേവനവ്യക്തനജൻ നിർമ്മലൻ [1]നിരഞ്ജനൻ.
ആസ്തീകപൌത്രീയത്തിൽ നല്ലൊരു ചെപ്പാവന-
പാരിനെ പരിപാലിച്ചീടണം ഭൂപാലേന്ദ്രൻ.
സൂൎയ്യാഷ്ടശതകാദിവേദമന്ത്രങ്ങൾകൊണ്ടു
ആൎയ്യനാം ദേവൻ സ്തുതിച്ചവനെ വന്ദിക്കണം
വൈരികളുണ്ടാം ചിലർ ഭൂപന്ന സ്വരാജ്യത്തിൽ
വൈരമില്ലാതതു വന്നിതെന്നുമറിഞ്ഞു നീ
ഭൂപാലന്മാരിനി വളരെയമിട്ടനി-
ച്ചാപത്തും തീർത്തീടണം ഭാഗ്യവാരിധേ ! ശിരസ്സേ!.
[2]ഐഹികം [3]പാരത്രികം രണ്ടിലും പ്രധാനമാം
മഹത്താം പുണ്യവാക്കുമതിനാലറിഞ്ഞാലും.
എന്നവനന്നു ചൊന്നതെല്ലാമിതാനേവം.
മന്നവ ! ദേവൻ സാക്ഷാലാദിത്യൻ ജഗത്പതി.
എന്നുടെ പുണ്യോദയംകൊണ്ടു ഞാൻ കണ്ടേനഹോ
നിന്നുടെ [4]കളേബരം സന്തതാരോഗ്യയുക്തം.
എന്തൊരു കാര്യമെന്നാൽ കർത്തവ്യം കല്പിക്കണം
നിന്തിരുവടിയുടെ കൃപയാ സാധിപ്പിപ്പേൻ.
ഗുരുഗുരുത്വം ദേവദേവന്മാരുമെന്നും
[5]പ്രൌഢനാം [6]വ്രതി ചൊല്ലി ഞാനറിഞ്ഞിരിക്കുന്നു.
സന്ദേഹഹീനമേവം ചൊന്ന മന്ത്രീന്ദ്രനോടു
മന്ദഹാസത്തോടപ്പോളിങ്ങിനെ കല്പിച്ചിതു.
നിന്നുടെ നാഥനാകും [7]സാൎവ്വഭൌമനെക്കണ്ടി-
ച്ചെന്നുടെ രാജ്യത്തെയും അയച്ചു ശത്രുകൃത-
പീഡയുമൊഴിപ്പിച്ചു മിത്രമാം നീയും നിന്റെ

1. നിരഞ്ജനൻ = ദോഷലേശവും ഇല്ലാത്തവൻ, പരമാത്മാവു്. 2. ഐഹികം = ഇഹലോകസുഖം. 3. പാരത്രികം = പരലോകസുഖം. 4. കളേബരം = ശരീരം. 5. പ്രൌഢൻ = ശ്രേഷ്ഠൻ. 6. വ്രതി = സന്ന്യാസി, തപസ്വി. 7. സാൎവ്വഭൌമൻ = ചക്രവൎത്തി.

നാഥനായിരിക്കുന്നെന്നതിലാഘം മമ.
എന്തൊരു മന്ദമതിന്നിവിടെ നാലുദിനം
ഹന്ത പാർക്കുന്നു രാജഭോഗങ്ങളോടും ഭവാൻ.
എന്നുടെ ഭൃത്യരെല്ലാം നിനക്കു സ്വാധീനരാം.
മന്നവ! മത്സ്വാധീനം കാണ്മാൻ ഞാൻ പോകുന്നില്ല
എന്നവനറിയിച്ചു [1]സമ്രാട്ടിന്നരികത്തു
ചെന്നുരചെയ്തീടുടൻ ഭൂപാലപതിതന്നെ.
ഭൂപനെയിപ്പോളന്നേ വരുത്തുകെന്നു ചൊന്നാൻ.
താപഹീനനാം മന്ത്രി ഭൂപാലം പ്രാപ്യ പിന്നെ
അന്തോളങ്ങളിൽ കേറി മന്ത്രിയും ഭൂപാലനും
സന്തുഷ്ട്യാ മഹാമതിന്നന്തികം പ്രാപിച്ചപ്പോൾ
ഉത്ഥാനം ചെയ്തു ബഹുമാനിച്ചു മഹാമതി
ഉത്തുംഗസ്വർണ്ണപീഠെയിരുത്തി മഹീപനെ.
കുശലപ്രശ്നങ്ങളും തങ്ങളിൽ കല്പിച്ചിട്ടു
യശസ്സാംനിധിയോടു പല കാര്യവുമന്ത്രാ
മന്ത്രീന്ദ്രനോടു പിന്നെ കല്പിച്ചു മഹാമതി
ഹന്ത ഭൂമിപനു വേണ്ടുന്നതു ചെയ്യേണം നീ.
എന്നുരചെയ്തു തദാ സമ്രാട്ചിദാനമായമ്മ
നല്ലൊരു[2]ത്തംസം നൽകി ഗ്രഹിച്ചു മഹീന്ദ്രനും
യാത്രയും പറഞ്ഞുടൻ മന്ത്രിയും താനുമായി
കീർത്ത്യാ മന്ത്രീന്ദ്രന്റെ ഗൃഹത്തിൽ പ്രവേശിച്ചു.
നാലുനാളങ്ങു പാർത്തു മോദേന മന്ത്രിശ്രേഷ്ഠൻ
മാലകന്നീടുംവണ്ണം ബഹുസേനകളോടും
വെൺകൊറ്റക്കുട തഴ ചാമരാളികളോടും
സങ്കടഹീനം മധുരാധിപമന്ത്രീന്ദ്രനു
സന്ദേശവാക്യം കൊടുത്തന്തോള മോദത്തോടു

1. സമ്രാട്ട് = രാജമണ്ഡലങ്ങൾക്ക് അധിപനും അവരെ ശാസിക്കുന്നവനും. 2. ഉത്തംസം = ശിരോഭൂഷണം, തുവൽ തൊപ്പി.

വന്ദനംചെയ്തു ഭൂമിപാലനെയയച്ചിതു.
അവിടെനിന്നിട്ടൊരുമാസംകൊണ്ടഹോ മെല്ലെ
ഇവൻ കർണ്ണാടകത്തിൽ ത്രിശിലാവിഹാരത്തിൽ
ചെന്നു കണ്ടിതു സ്വപ്നസുന്ദരപിതാവിനെ.
അന്നേരം മോദത്തോടു സ്വപ്നസുന്ദരപിതാ
ഉത്തംസം കണ്ടു ഭൂമിപാലനെ വന്ദിച്ചിതു.
ഉത്തുംഗപീഠത്തിന്മേലിരുത്തി നിന്നീടിനാൻ.
ഭൂപാല[1]നിയോഗത്താലിരുന്നിട്ടവൻ പിന്നെ
ആപത്തു നീക്കുന്നതിനുള്ള സന്ദേശപത്രം
വായിച്ചുകണ്ടു മോദം പൂണ്ടനാരതു പാർത്തു
പോയിതു മധുരയ്ക്കു ഭൂപനും മന്ത്രീന്ദ്രനും.
മീനലോചനയുടെ സന്നിധൌ മധുരയിൽ
ദീനമെന്നിയെ സ്വപ്നനാഥനെ മീനാക്ഷിയെ
മന്ത്രിസത്തമനോടൊന്നിച്ചു ദിനന്തോറും
സന്താപഹീനം ഭജിച്ചവിടെ പാർത്തീടിനാർ.
അദ്ധ്യായം പത്തു കഴിഞ്ഞിതിങ്ങിനെ മനോഹരം.
ഭക്ത്യാ ഞാൻ പറയുന്ന ശേഷവും കേട്ടുകൊൾക.

——(o)——

1. നിയോഗം = ആജ്ഞ.

# പതിനൊന്നാം അദ്ധ്യായം.

ശിവശക്തികൾ തന്നെ ഒരുവത്സരംകാലം
ഭുവനേശ്വരൻ ഭൂപൻ ഭജിച്ചു തന്നേരം
ഒരുനാൾ മീനാക്ഷിതന്നുടവാൾ തുള്ളിത്തുള്ളി
ചരണം വന്ദിക്കുന്ന ഭൂപന്റെ കൈയിലെത്തി.
പിന്നെയങ്ങൊരുദിനം ദേവിതന്നനുഗ്രഹപ്പാ-
ടൊണ്ണായി മന്നനൊന്നീയാതമേയറിഞ്ഞീല.
നിന്നുടെ രാജ്യത്തിങ്കൽ [1] കമലനാഭപുരി
വന്നീട്ടമഹാ രാജൻ ! ആനന്ദവല്ലീ നാമം.
ശ്രീനീലകണ്ഠന്റെ വാമഭാഗത്തു മമ
സ്ഥാനം നല്ലൊരു ക്ഷേത്രമുണ്ടാക്കിത്തരികെന്നാൾ.
ത്വത്‌കൃപാബലംകൊണ്ടു സാധിപ്പേൻ ജഗന്നാഥേ!
അല്പനെങ്കിലുമഹമെന്നുടൻ വണങ്ങിനാൻ.
പാർവ്വതീദേവിയുടെ കാരുണ്യത്തോടും കൂടി
[2] ഉർവ്വീശൻ മോദത്തോടു അത്ര പിന്നെയും വാണു.
അക്കാലം [3] ഐന്ദ്രത്തിലും ദക്ഷിണദിക്കിങ്കലും
മേക്കേദിക്കിലും തഥാ വടക്കേദിക്കിൽനിന്നും
വന്നിതു വേദജ്ഞന്മാരാകിയ ദ്വിജന്മാരും
ഉന്നതന്മാരായുള്ള [4] യതികൾ സന്ന്യാസികൾ
ഭൂമിപാലനെക്കാണ്മാൻ ആമോദത്തോടുംകൂടി.
പ്രേമത്താൽ ഭൂമിപാലൻ അവരെ നമസ്കൃത്യ
ആതിഥ്യങ്ങളും ബഹുമാനിച്ചു കഴിച്ചിട്ടു
ചോദിച്ചാനെന്തുകാര്യംകൊണ്ടെഴുന്നെള്ളി നിങ്ങൾ.
സുകൃതികളാൽ ശ്രേഷ്ഠന്മാരാകും യതികളേ !
[5] അകൃതമെന്നാകിലും സാധിച്ചീടുവൻ സർവ്വം.

---

1. കമലനാഭപുരം = പത്മനാഭപുരം. 2. ഉർവ്വീശൻ = രാജാവു്. 3. ഐന്ദ്രം = കിഴക്കിക്ക്. 4. യതികൾ = ഇന്ദ്രിയനിഗ്രഹമുള്ള തപസ്വികൾ. 5. അകൃതം = അസാദ്ധ്യം.

എന്നതു കേട്ടനേരമവരുമുരചെയ്താർ
നന്നന്നഹോ ഭവദ്വചനം മനോഹരം.
ബ്രഹ്മാദിദേവഗണം ക്ഷുത്പിപാസാദി പൂണ്ടു
[1]ജിഹ്മരായ് തീർന്നു സൂര്യം സ്തുതിച്ചർത്ഥിക്കകൊണ്ടു
മനുഷ്യനായിട്ടവതരിച്ചു സൂര്യദേവൻ
നിനയ്ക്കു നിന്നെയവനെന്നു ഭൂമിപാല!
കലിതന്നുടെ ശക്തികൊണ്ടിക്കാലത്തിങ്കൽ
മലിനം വരും ചിലത്ത ഗ്രഹമാലിന്യം പോലെ
സ്വല്പമായ് പിന്നെയതു നീങ്ങിപ്രാകാശ്യം ചേരും
[2]ഉൽപലേക്ഷണ! നിന്റെ തത്വചരിതത്തിനെ [3]വിദ്ധി.
എങ്കിലോ ഞങ്ങൾ വന്ന കാര്യത്തെപ്പറഞ്ഞീടാം.
[4]ശങ്കുമത്സ്യത്തോടൊക്കും ശത്രുക്കളെല്ലാമെപ്പോഴും
മാർത്താണ്ഡസമം തേജോനിധിയായ് വസിക്കും നീ
കീർത്തിമാനാകും ജഗത്ത്രയത്തിലെന്നൂനം.
ഈക്കാലം ഭവാനവതരിച്ച കാര്യത്തിനെ
മിക്കതും സാധിക്കണമതു ചൊല്ലുവാൻ വന്നു
മാർത്താണ്ഡക്ഷേത്രാലയം തീർത്തീടണം
പൂർത്തിയായ് ദ്വിജന്മാർക്ക് മൃഷ്ടാന്നം കൊടുക്കണം
യജ്ഞാവൃതർക്കു പഞ്ചയജ്ഞങ്ങൾ ദിനംതോറും
പൂജ്യമായ് ചെയ്തീടുവാൻ പ്രവൃത്തിയെ വരുത്തണം.
ഇത്തരമറിയിച്ചു ഭൂപനെ സ്തുതിച്ചിട്ടു
സത്വരം ഭൂപാജ്ഞയാ നടന്നാരവർകളും.
അന്നേരം വന്നീടിനാർ ബദര്യാശ്രമത്തിൽ നിന്നു്
ഉന്നതന്മാരാം മുനിജനങ്ങളനേകം പേർ.

---

1. ജിഹ്മർ = താഴ്ന്ന തൊഴുമവർ. 2. ഉൽപലം = കരിങ്കുവളപ്പൂവ്. 3. വിദ്ധി = നീ അറിയുക. 4. ശങ്കുമത്സ്യം = ശങ്കു (കറി) പോലെയുള്ള അവയവവിശേഷത്തോടുകൂടിയ മത്സ്യം. ശങ്കു എന്ന നീർപന്നിക്കും പേരുണ്ടു്. അതിന്റെ ആകൃതിയിലുള്ള മത്സ്യം എന്നും അർത്ഥം പറയാം. 'ചങ്കൻ' എന്നതു മത്സ്യപര്യായമായും കാണുന്നുണ്ടു്.

ചെന്നടി കൂപ്പി പൂജിച്ചുവരെയിരുത്തീട്ടു
വന്ന കാര്യത്തെ ചോദിച്ചീടിനാനവർ ചൊന്നാർ.
മോക്ഷാർത്ഥിയായ ഞങ്ങളഗസ്ത്യശിഷ്യനായ
കക്ഷിത്രുഷ്ണനെക്കണ്ടു ചോദിച്ചോരനന്തരം
മോക്ഷദായകൻ വൈവപ്രാവനത്തിൽ മനുഷ്യനായ്
സാക്ഷാൽ വന്നവതരിച്ചിക്കാലം മധുരയിൽ
വസിക്കുന്നിവനോടുകൂടീട്ടു രണ്ടുമാസം
വസിപ്പിൻ ബോധിപ്പിച്ചു നിങ്ങൾക്കു ശ്രേയസ്സുണ്ടാം
അവൻ നീയാകുന്നു അവനീപതേ ! നിന്റെ
കൃപയൊന്നാവാനായി വന്നിതെന്നറിഞ്ഞാലും.
ഇങ്ങിനെ മുനിവചനങ്ങളും കേട്ടവൻ ചൊന്നാൻ
നിങ്ങളോടൊന്നിച്ചു വസിക്കുന്നതാവും സുഖം.
എന്നവൻ പറഞ്ഞിട്ടു പാർത്തിതു രണ്ടുമാസം
അന്നവർ ബോധിപ്പിച്ചു ചരിത്രമനവധി.
പിന്നെ യാത്രയും ചൊല്ലി പോയിതു മുനികളും.
മന്നനെക്കാണ്മാൻ വിപ്രജനങ്ങളേവം വന്നു
കണ്ടു പോകുന്നതോർത്താൽ ചിത്രവും മഹാത്ഭുതം.
സപത്നീസുന്ദരപിതാവോടൊരുമിച്ചും ഭൂപൻ
[1]അച്ഛാന്തരേണ [2]സല്ലാപത്തോടു വസിക്കുമ്പോൾ
വന്നിതു വീണകളെക്കൊണ്ടു ഗായകർ ചിലർ.
അന്നവരൊരു വീണ കൈക്കൊണ്ടു ഗാനം ചെയ്താൻ.
ദ്രവിച്ചു ശിലകളും മന്ത്രീന്ദ്രാദികളും
ദ്രവിതശില ........................ ത്ഭുതം.
പിന്നെയങ്ങൊരു ദിനം [3]മന്ത്രിസാകന്റെ മുമ്പിൽ
വന്നിട്ടു [4]ലബ്ധവർണ്ണർ സംസാരിക്കുന്ന നേരം

---

1. അച്ഛം = നല്ല. 2. സല്ലാപം = നല്ല വിഷയങ്ങളെക്കുറിച്ചു തമ്മിൽ സംസാരിക്കുക. 3. മന്ത്രിസാകൻ = മന്ത്രിയോടൊരുമിച്ചിരിക്കുന്നവൻ. 4. ലബ്ധവർണ്ണർ = പണ്ഡിതന്മാർ.

സ്വരാന്തേ തിങന്തേ തത്പ്രകൃതിപ്രത്യയങ്ങൾ
സംബന്ധമായിട്ടുള്ളവും വികരിച്ചീടുന്നതും
തത്ക്രമപ്രകാരണം.........പദാന്വയാദി
ഉത്ക്രമമനുക്രമമായിട്ടു വരുന്നതും
സൂത്രകല്പനകളിലുള്ളൊരു യുക്തി (താനും)
ശാസ്ത്രങ്ങൾ യതീന്ദ്രന്റെ മുഖത്തിൽനിന്നു തദാ
തടിനീസരസ്വതിയാദികളൊഴുകുമ്പോ-
ലിളകി വരുന്നതു കണ്ടു ഭീതരായ്വന്നാർ.
[1]ഗണകേന്ദ്രന്മാർ ചിലർ വന്നു കണ്ടിതു ഭൂപം.
ഗണിതക്രമങ്ങളെ പറഞ്ഞുതുടങ്ങുമ്പോൾ
ലക്ഷ്യകർണ്ണങ്ങൾ കോടിയന്തരമുണ്ടാക്കീട്ടു
ലക്ഷം പർവ്വതത്തിന്റെ ഉന്നതമറിവതും
അർക്കന്റെ ഉദയത്തിലടുത്തു പൂർവ്വഗതി
നിർണ്ണയിക്കുന്ന കാലജ്ഞാനം ചെമ്മേ ഭൂപതിനെ
വെട്ടിത്തള്ളപ്പെട്ടിട്ടും യോജിച്ചു സവർണ്ണിച്ചു
ഉത്കടഗംഭീരമുള്ള ഗണിക്കുന്നവയെല്ലാം
വിസ്തരിച്ചിതു ഭൂപൻ ത്രൈകാലജ്ഞാനത്തെയും
വിസ്തരിച്ചതു കേട്ടു തൊഴുതു നിന്നീടിനാർ.
അന്യഭാഷകർ ചിലർ പറഞ്ഞിതൊരന്തരം.
മന്നവൻ തത്തദ്ഭാഷാലക്ഷണം വർണ്ണിച്ചിതു.
അതു കേട്ടവർകളും വാഴ്ത്തി നിന്നീടിനാർ.
മതിമാൻ സമന്ത്രിയായൊരുനാളിരിക്കുമ്പോൾ
ഗതിവേഗത്തോടതിമത്തനായൊരു ഗജം
ഝടിതി വന്നു പിടിച്ചുടക്കാനാരുമില്ല.
അന്നേരം മന്നവനാകും കത്തിരിയോടും ചെന്നാൻ.
................................................പ്രാപ്യ

1. ഗണകേന്ദ്രന്മാർ—ഗണിതവിദ്യയിൽ അതിസമർത്ഥന്മാർ.

# പന്ത്രണ്ടാം അദ്ധ്യായം.

……………………………………വസിക്കുമ്പോൾ
വത്സരം മൂന്നു കഴിഞ്ഞതറിഞ്ഞില്ല (ഭൂപൻ).
നിത്യകല്യാണ……………………[2]ന്ത്രിച്ചിട്ടു
ചൊൽക്കൊള്ളും നിജരാജ്യത്തെയും [1]പ്രക്രമിച്ചിതു.
……………………………………………………
ലോലാക്ഷീപരിവൃതയാം നിജമഹിഷിയോടും
മന്ത്രി……………………………………………
ഹന്ത ചാമരങ്ങളാൽ വീജിതനായി മെല്ലെ
വന്നിത……………………………………
(സന്നിധി)യിങ്കൽ ചെന്നു വന്ദിച്ചാ(ൻ നൃപ)നപ്പോൾ.
സുന്ദരാംഗി ഷഡാനനൻ ക……………………………
അവനീപതി നിജരാജ്യത്തെ പ്രവേശിച്ചാൻ.
ഭൂപന്റെ വരവിനെ……………………………………
……………………കാമൻ മാറ്റത്തിൽ നിറഞ്ഞിതു.
ഭൂപവേഷത്തെപ്പൂണ്ട ചില……………………………
……………………………ചെയ്തുള്ള ശത്രുക്കളും
എന്തൊരത്ഭുതം ഭൂമിപാലനിങ്ങിരി……………………
……………………………………ങ്ങോട്ടഹോ.
യാതൊരു പുമാൻ ഭൂമിപാലകനെന്നുള്ളതു
……………………………………റിയേണ്ടു.
മഹീപാലനാം തന്ത്രി തന്ത്രികൾ മന്ത്രികളും
അഹി……………………………………വന്നു.
ഇങ്ങിനെ പറകയും ശത്രുമിത്രാദിവർഗ്ഗം
അങ്ങു [2]സന്ദിഗ്ദ്ധന്മാ……………………………………

1. പ്രക്രമിച്ചു=പുറപ്പെട്ടു 2. സന്ദിഗ്ദ്ധന്മാർ=സംശയിച്ചവർ.

പടഹാനക[1]ഭേരീ[2]ഡുണ്ഡുഭിമുഖജാദി
ധ്വനിതി കേട്ടു ചെവിക്കു . . . . . . . . . . . . .
. . . . . . . . . . . . . .ദിനിളകും ധൂളീധൂമം
ആ കാലത്തിങ്കൽ പരന്നൊക്കവേ മറച്ചു. . . . . .
.....................................യാനോപരി.
പാവകകാന്തിസമം ശോഭിച്ചുവാടികയും
മാറാപ്പും.....................................പാലകൻ
നൂറുനൂറാദിത്യാഭ കലർന്നു പടയോടും
വരുന്നതഹോ ക. . . . . . . . . . . . . . . .
...... . . . . . . . .രോമത്തോടു തൊഴുതാർ ഭൂമീപനെ.
ചെറുപ്പ സത്തുക്കൾ . . . . . . . . . .
ഉത്സവാനന്ദിതഫണിതല്പഗദേശത്തോളം
ഒന്നുചേൽ . . . . . . . . . . . . . . . . .കണ്ടു
നന്ദനാനന്ദമന്ത്രിസൈന്യങ്ങളും പുകഴ്ത്തുന്നു.
ഗൌരീ . . . . . . . . . . . . . . . . .ദേയും
ഗൌരവമേറും [3]സ്ഥാണുപദവ്യാ വണങ്ങീട്ടു
ശ്രീഫ(ണിതല്പഗതകൌതുകവിഷയത്തിൽ)
ശ്രീകരമുഹൂർത്തത്തിലെഴുന്നെള്ളിനാൻ ഭൂപൻ.
വന്ദിച്ചു മുകുന്ദനെ നന്ദിച്ചു [4]നൈവേദ്യം പുക്ക
വന്ദ്യന്മാരെയും തദാ വന്ദിച്ചു മന്ത്രീന്ദ്രനെ
തന്നോടു സമാനമായ് മാനിച്ചു പാർപ്പിച്ചിതു.
പിന്നെ സന്ദേശവാഗ്ഭിഃ [5]സൌന്ദര്യമംഗളപുരി
യെന്നിത്യാദികൾ സർവ്വവിപ്രരും വന്നീടിനാർ.

1. ആനകം=പടഹാദ്യം. 2. ഡുണ്ഡുഭി=പെരുമ്പറ. പടഹവും ആനകവും, ഭേരിയും ഡുണ്ഡുഭിയും പര്യായശബ്ദങ്ങളെങ്കിലും ആകൃതിയിലുള്ള ചില ഭേദത്തെ ആശ്രയിച്ചു പ്രത്യേകം പറഞ്ഞിരിക്കുന്നു. തമ്പേറ്, നകാരവ്, ഡമ്മാനം എന്നിങ്ങനെയുള്ള വാദ്യഭേദങ്ങൾ കാൺക. 3. സ്ഥാണു=ശിവൻ. 4. നൈവേദ്യം=നൈവേദ്യം. 5. സൌന്ദര്യമംഗളപുരി=തരണിനല്ലൂർ നമ്പൂരിപ്പാട്.

സ്നേഹിപ്പിച്ചയച്ചിതു പിന്നെയമ്മന്ത്രീന്ദ്രനും
നാലുനാൾ പാൎത്തു പോവാൻ തുടങ്ങുംസമയത്തു
ലീലാൎത്ഥം രമണീയമായുള്ളൊരു നായികയെന്ന
നൃപന്റെ രാജധാനിയിൽ മാതുലതനൂജയെ
കാപട്യഹീനം മന്ത്രിശ്രേഷ്ഠന്നു കൊടുത്തിതു.
സമ്മാനങ്ങളും ദ്രവ്യം കൊടുത്തു മന്ത്രീന്ദ്രനും.
മന്ത്രീന്ദ്രൻ ബഹുമതി നൃപനും കൊടുത്തിതു.
വന്ദിച്ചു മഹീന്ദ്രനെ മന്ത്രിശ്രേഷ്ഠനും തദാ
[1]നന്ദിച്ചു സ്വരാജ്യത്തിൽ പോയ്സുഖിച്ചിരുന്നിതു.
ഓമലേ കഴിഞ്ഞിതദ്ധ്യായമെന്നറിഞ്ഞാലും.
ആദരവോടു ശേഷം ചരിത്രം പറയുന്നേൻ.



——(o)——

1. നന്ദിച്ച് = സന്തോഷിച്ച്.

# പതിമൂന്നാം അദ്ധ്യായം.

[1]വൈപ്രത്രാണനെ മുന്നിലൊന്നിവ നാഥനായി
വിപ്രരക്ഷിതൻ രാജ്യം പരിപാലിച്ചു മേവോൽ.
വൈണാടേശാദികളും നൃപന്മാരി[2]ടയാതെ
ചേർന്നൊന്നു മോദത്തോടു വസിച്ചാർ ചിരസുഖം.
എന്നാലോ ഓരോ പുരിക്ക[3]ദ്ധ്യക്ഷരായിട്ടുള്ള
ഉന്നതന്മാരാം മഹാപ്രഭുക്കൾ തങ്ങളും പോലെ
ഓരോരോ കാര്യങ്ങളിലിടഞ്ഞവരോടു
ധീരനാം മഹീപാലൻ വിഗ്രഹങ്ങളുമില്ല.
ഓരോരോ കാര്യം കേൾക്കുംനേരത്തു വൈണാടേശൻ
പാരാതെ ക്രുദ്ധിച്ചവരെ ശിക്ഷിക്കുന്നതാം.
നല്ല വസ്തുക്കൾ പുരസ്ഥലങ്ങളൊക്കെയും
എല്ലാം ഭൂപാലനോ വാങ്ങിച്ചുകൊള്ളുകയും
ഇങ്ങിനെ കിഞ്ചിൽ കാലം കഴിഞ്ഞോരനന്തരം
[4]ചങ്ങാതിസംഘത്തോടു വൈണാടേശനുമുമ്പിൽ
സ്പർദ്ധകൾ മുഴുത്തിതു ഭൂപന്മാരെപ്പോലെ
ക്രൂരതയോടു സ്പർദ്ധ മുഴുത്തു ചമഞ്ഞിതു.
[5]വെളിച്ചത്തിൽ ദ്വേഷം കാട്ടുന്നില്ലെന്നാകിലും
വെളിയിലെല്ലാപേരുമറിഞ്ഞുതിരിക്കുന്നു.
അക്കാലം [6]നാഗക്ഷേത്രെ ഉത്സവമാരംഭിച്ചു
[7]പൊൽക്കൊള്ളും മഹീപനവിടേക്കെഴുന്നള്ളി.

---

1. വൈപ്രത്രാണനം = കേരളം. പണ്ടു ബ്രാഹ്മണസംഘം രക്ഷിച്ചുവന്നതിനാൽ ഈ പേര സിദ്ധിച്ചതായിരിക്കണം. 2 ഇടയാതെ = കലഹിക്കാതെ. 3. അദ്ധ്യക്ഷർ = പ്രഭുക്കൾ. 4. ചങ്ങാതി = കൂട്ടുകാർ. 5. വെളിച്ചത്തു = സ്പഷ്ടമായി. 6. നാഗക്ഷേത്രം = നാഗർകോവിൽ. 7. പൊൽക്കൊള്ളും = സ്തുത്യർഹനായ.

ഝടിതി[1] സഹസ്രാരവ്യൂഹമായ് വൈണ്ണാദേഹൻ
കെട്ടി മരുതലയ്ക്കലാവാൻ നിർത്തീടിനാൻ.
മുഖമായിരം വൃദ്ധി നല്ലത്തിൻ വർഗ്ഗം പക്ഷം
സുഖമായെണ്ണുവിലൊത്ത പതിനായിരം ഉണ്ടാം
[2]പത്തികളല്ലോ നില്ലുന്നവരെല്ലാമേ.
ഇത്തരം നിൽക്കുന്നതു കണ്ടിട്ടു മഹീപതി
അന്തഃപ്പുരത്തിന്ന എഴുന്നുവാർ പതമ്പൂഹെ
ചരമന്നാതേരവമന്നങ്ങളിൽ ഇതപാള
വിരവിൽ കൂട്ടി നിജ[3]വാഹിനീവർഗ്ഗങ്ങളെ
പ്രതിലോമിച്ചു നിർത്തി യുദ്ധത്തിന്നാരംഭിച്ചാർ.
അന്നേരത്തു മദയാനകളലറുന്ന
കുതിരക്കൂട്ടം തിരമാലപോൽ ചാടുന്നതും
[4]തതിയായ് മിന്നൽ പോലെ മിന്നുന്ന വാളുകളും
പടകളാർത്തു നിലവിളിക്കുന്നബ്ധി പോലെ
ആയുധമോരോന്നുള്ളതെല്ലാം കൊണ്ടാകുന്ന
വായുവേഗേന ചാടിയാക്കീടുന്ന
പടഹഭേരീശംഖമൃദംഗദ്ധ്വനി
ഇടികളും വെട്ടംപോലെ ഝടിതി കേട്ടീടുന്നു
കാണികളും പടയുടെ നിലകണ്ടോടീടുന്നു
പ്രാണനെ മറന്നിട്ടു നില്ക്കുന്ന പടകളും.
അന്നേരം നരപാലൻ പ്രാസാദോപരി കേറി
നിന്നു നോക്കുന്നനേരം ക്ഷുബ്ധ വാരിധി പോലെ
കണ്ടിട്ടു മഹീപതി [5]സൂചകനോടു ചൊന്നാൻ

---

1 സഹസ്രാരം = ആയിരം കുന്തമ്പു (ഇല) കളോടുകൂടിയ ചക്രം. 2. പത്തി = കാലാൾ. അതായതു ൧ ആനയും, ൧ തേരും, ൩ കുതിരയും, ൫ കാലാളും കൂടിയ സൈന്യം. 3 വാഹിനി = സേന. ൮൧ ആനയും രഥവും, ൨൪൩ കുതിരയും, ൪൦൫ കാലാളും കൂടിയ സേനക്കു വാഹിനി എന്നു പേരാണ്. 4. തതി = ശ്രേണി. 5 സൂചകൻ = ഗ്രഹിപ്പിക്കുന്നവൻ, സൂചിപ്പിക്കുന്നവൻ.

[1]സേനാനിയെന്നപോലെ [2]സേനാനിനാമധേയൻ
സേനയിൽ പാടീടിനാൻ കൊന്നുകൊന്നാനകളെ.
മറ്റുള്ള വെണ്ണാടേശർ തന്നുടെ പടയപ്പോൾ.
പടുത്വം കൊണ്ടു വെണ്ണാടേശൻ സന്നദ്ധനായാൻ.
അന്നേരമവനുടെ സ്വസ്രീയാം ധനുർദ്ധരൻ
ചെന്നടി തൊഴുതിതു ഞാൻ ചെന്നിട്ടിവർകളെ
കൊന്നൊടുക്കുവേനാജ്ഞ നൽകുകെന്നതു കേട്ടു
ചൊന്നാൻ നീ മതിബാലൻ പററലരുററക്കാർ.
അതു കേട്ടവൻ ചൊന്നാൻ അഗ്നിക്ക[3](തൂ)ലമല
കുന്നും ക്ഷണദഹനത്തിന ഹേതുവല്ലോ.
കണ്ടുകൊള്ളുക മമ യുദ്ധമതുലം നാഥ!
രണ്ടുനാഴികനേരം പിന്നെ കർത്തവ്യം ജയം.
എന്നവൻ പറഞ്ഞിട്ടു വില്ലുമായെടുത്തിതു
കൊന്നുകൊന്നൊടുക്കിനാൻ കണ്ണിൽ കണ്ടവർകളെ.
ആനകൾ കാലുകൾ തലകളററും തഥാ
ഹാനികളായിതശ്വാദിവാഹങ്ങളും തഥാ.
മാനമാർന്നൊരു തന്നുടെ ബന്ധു ഭൂപാലൻ കണ്ടു
ഉന്നമന്നിയെയവനോടു പോർചെയ്തീടിനാൻ.
ശരങ്ങൾ രണ്ടുപുറം ചൊരിഞ്ഞാർ മഴപോലെ.
നിറഞ്ഞിതാകാശത്തിൽ ഓടിനാർ ദേവകളും.
മുറിഞ്ഞുമുറിഞ്ഞഹോ തലകൾ ശരീരവും
മറിഞ്ഞുമറിഞ്ഞിഹ ഭൂമിയിൽ വീണീടുന്നു.
ചോരകളാറുപോലെ . . . . . . . . . .   . . . . . വഴി
വാരിധി രക്തമയമായിതസ്സമയത്തിൽ.
ഇങ്ങിനെ യുദ്ധംചെയ്തു നിൽക്കുന്ന സമയത്തിൽ
അങ്ങവർ വില്ലു രണ്ടും മുറിഞ്ഞുപോയിതപ്പോൾ

---

1 സേനാനി=സുബ്രഹ്മണ്യൻ. 2 സേനാനിനാമധേയൻ=ആറുമുഖംപിള്ള. 3 തൂലം=പഞ്ഞി.

വാളും നൽപ്പരിശയും കൈക്കൊണ്ടു ഭൂമിതന്നിൽ
ചീറുന്നു ചാടിവന്നു വെട്ടിനാർ തമ്മിൽ തദാ.
കൊണ്ടാടിക്കണ്ടുനിൽപ്പോർ സ്തുതിക്കുംസമയത്തിൽ
കണ്ഠങ്ങൾ രണ്ടുപേർക്കും ഒന്നുപോൽ തെറിച്ചിതു.
അക്കഥ വൈണാടേശനറിഞ്ഞു കോപത്തോടു
തൽക്കരം തന്നിൽ വാളും ധരിച്ചു പുറപ്പെട്ടാൻ.
വെട്ടിനാനതുനേരം ഭൂപന്റെ പട സർവ്വം
തട്ടുകേടുണ്ടായോടി ചത്തിതങ്ങനവധി.
നിഷ്ഠുരതാത്തു ഭൂപൻതൻ കാൽക്കൽ ചെന്നു വീണാർ
ഉഗ്രനാം ശത്രുവിനെ കൊന്നു രക്ഷിക്കയെന്നു.
അന്നേരം ധൂമകേതുസദൃശമൊരു വാളും
മന്നവനെടുത്തടുത്താൻ നരസിംഹം പോലെ.
ഇരുപാട്ടിലുമുള്ള സൈന്യങ്ങളതുനേര-
മൊരുമിച്ചോടി പല ദിക്കിലുമൊളിച്ചിതു.
വൈണാടേശനും ഭൂമിപാലനു[1]മടൽക്കളം
ക്ഷണമാത്രേണ പൊടിച്ചീടിനാർ ചിത്രം ചിത്രം.
വാളുകൾ രണ്ടുപേർക്കും നാലെട്ടായ് മുറികയാൽ
ചീറുന്ന മുഷ്ടിയുദ്ധം ഘോരമാംവണ്ണം ചെയ്താർ.
ഇടിച്ചും പിടിച്ചുമങ്ങടിച്ചും ശപഥിച്ചും
അട്ടത്തു ഭയങ്കരം യുദ്ധം ചെയ്യുന്നനേരം
ഭൂമിപമുഷ്ടികൊണ്ടു തട്ടുകേടുണ്ടാകയാൽ
ഭീമദുഷ്ടനാം വൈണാടേശനുമോടീടിനാൻ.
കൂടവേ വിരട്ടി (നാൻ മാളിക)പ്പുറത്തങ്കൽ
കേറിനാൻ ക്ഷണംകൊണ്ടു ഭൂപനും കരേറിനാൻ.
കരവാളുകൾ രണ്ടുപേരും കരണ്ടെടുത്തിട്ടു
ഹരി ഓം ഹരിഹരി വെട്ടിനാർ കഷ്ടം കഷ്ടം.

---

1 അടൽ = യുദ്ധം.

അപ്പൊഴം കരവാളും മുറിഞ്ഞു രണ്ടുപേർക്കും.
ഉരംപ്പൂവിൽ കോപത്തോടു പിടിച്ചാർ ഭയങ്കരം.
മാളിക കലുങ്ങുന്നു [1]പടലമടന്നട-
ന്നൊലിച്ചീടുന്നു ഭൂമെയ ചലചഞ്ചലം തഥാലം.
ഭൂപന്റെ മുഷ്ടിയേററിട്ടന്നേരം മെവണ്ണാദേഹൻ
താപേന വീണാനപ്പോൾ അരികത്തിരുന്നൊരു
ശക്തിയെ എടുത്തിട്ടു കോപതാമ്രാക്ഷനായി
കുത്തിനാൻ നെഞ്ചു പിളൎന്നുദ്ഗമിച്ചിതു ചോര.
രക്തംകൊണ്ടഭിഷിക്തനായിതു ഭൂമിപാലൻ.
ശക്തരാം സേവന്മാരുമരികത്ത . . . . . . . . . .
[2]അഗ്രജനോടി [3]പ്രാസാദോപരി കേറിയതും
ഉഗ്രനാം ഭൂമിപാലൻ കൂടെയുദ്ഗമിച്ചതും
ഭടനായകന്മാരുമകത്തു കടന്നതും
പടലം തകൎന്നു വീണീടുന്ന ധ്വനികളും
സേനകളാൎക്കുന്നതും ആനകളോടുന്നതും
പാനമത്തനാം ശൂരഗംഭീരൻ കേട്ടു തദാ
സംഹാരരുദ്രോപമം [4]ചന്ദ്രഹാസവുമായി
[5]സിംഹാരിവേഗത്തോടു വരുന്ന സമയത്തു
ഭൂതലം കലുങ്ങുന്നു [6]മാതംഗനിവഹങ്ങ-
ളോടുന്ന ധ്വനിതിയിൽ കാണികളൊളിക്കുന്നു.
പ്രാണികൾ ഭ്രമിക്കുന്നു രേണുക്കൾ ധൂമംപോലെ
ഉയൎന്നാകാശത്തിൽ മാളികാന്തികത്തിങ്കൽ.
വാതൽബന്ധനം കണ്ടു ചീളുന്നു ഭേദിച്ചിട്ടു
പാദംകൊണ്ടകം പുക്കാൻ അഗ്രജവധം കണ്ടു
[7]വ്യഗ്രചിത്തനായ് തദാ ഉഗ്രകോപേന ചെന്നു

---

1 പടലം = വാരി. 2 അഗ്രജൻ = ജ്യേഷ്ഠൻ. 3 പ്രാസാദം = മാളിക. 4 ചന്ദ്രഹാസം = വാൾ. 5 സിംഹാരി = ശരഭം. 6 മാതംഗം = ആന. 7 വ്യഗ്രം = പരവശം.

വെട്ടിനാൻ ഭൂപാലനെ [1]ലംബനത്തിങ്കലേററു.
പിന്നെയും വെട്ടുംവിധൌ [2]കംബുകണ്ഠനാം ഭ്രാതൃ-
ചണ്ഡാംശു തടുത്തിതു പിൻമാറീട്ടു നേരം
സിംഹനാദവും ചെയ്തു വന്മലയെന്നപോലെ
അടുത്താൻ ഭൂപാന്തികെ അന്നേരമഹിക്രോധി
തടുത്താൻ പരിഘത്താൽ വന്ന കോപത്തോടഹി-
ക്രോധിയെ വെട്ടീടിനാൻ തടുത്താനഹിക്രോധി
പരിഘം മുറികയാൽ പിടിച്ചാൻ വാളു പറി-
ച്ചെറിഞ്ഞാൻ കോപത്തോടു ക്രൂരഗംഭീരനപ്പോൾ.
മുഷ്ടിനാ പ്രഹരിച്ചാൻ ക്രൂരനാമഹിക്രോധി
കൂടവെ പ്രഹരിച്ചാൻ വാടാ നില്ലെടാ ശഠാ !
എന്നിഹ പറകയും കേളികൾ ചെയ്വണ്ണം
പത്തെത്തുറിടികയും വീഴുകയുരുൾകയു-
മെണ്ണിയിച്ചടിക്കയും [3]കോഴ എന്നിയേ ഘോരം
യുദ്ധംചെയ്തു കണ്ടു ക്രൂരഗംഭീരനപ്പോൾ
മരിക്കുമെന്നു ചിലർ ക്രൂരനാമഹിക്രോധി
മരിക്കുമെന്നു ചിലർ ഘോരന്മാരിതിൻവണ്ണം
യുദ്ധംചെയ്യുന്ന നേരം ക്രൂരനാമഹിക്രോധി
തന്നുടെ മുഷ്ടികൊണ്ടു വീണിതന്നേരം, ഭൂപൻ
ശക്തികൊണ്ടവന്റെ പ്രാണനെക്കളഞ്ഞിതു.
മാറിടം പിളൎന്നിട്ടു.................................
അദ്ധ്യായം ത്രയോദശം കഴിഞ്ഞിതിനിശ്ശേഷം
അത്യാശയുണ്ടെന്നാകിൽ ചൊല്ലുവൻ കേട്ടുകൊൾവിൻ.

——(ഠ)——

1 ലംബനം = കഴുത്ത്. 2 കംബു = ശംഖ്. 3 കോഴ = സംശയം, ശങ്ക, ഭയം.

# പതിനാലാം അദ്ധ്യായം.

[1]പ്രത്യർത്ഥി[2]നക്തഞ്ചരന്മാരായ ഭൂപാലൻ താനും)
[3]ഭൃത്യസിംഹവരങ്ങളാൽ ആവൃതനായിത്തദാ
രക്താഭിഷിക്തനായി നിൽക്കുന്ന…………………
……………………………………ചൊന്നാൻ
ഉഗ്രഗൌരവത്തോടു ഭൃത്യന്മാർ മരിച്ചിതു
ഇനി നാമെന്തുവേണ്ടു ഇഷ്ടനാം മഹീസുര !
ചൊല്ലുക മടിയാതെ (എന്നു ചൊന്നതു കേട്ടു)
ചൊല്ലിനാൻ നീതിജ്ഞനതുമുള്ളൂ സംഗ്രഹിച്ചുടൻ.
അല്ലലെന്നിയേ [4]കുണപങ്ങളെ ബന്ധിച്ചിട്ടു
ശാഖകളിൽ കെട്ടുക നാം തൃപ്തിയാംവണ്ണമെന്നാൽ
[5]ഉൽക്കടരോഷം ശാന്തമാമൊട്ടു തീരും.
ഇത്തരം കേട്ടു കോപിച്ചുണ്ടു നോക്കിനാൻ ദ്വിജം
സന്താപം നേത്രാഗ്നിയിൽ ദഹിക്കുമെന്നു തോന്നി.
എന്തെന്തു പറഞ്ഞതു ചിന്തിക്ക ഇവർകളെ
ഹന്ത മേ [6]മാതുലേയർ മിത്രഭ്രാതാക്കളല്ലോ.
എന്നതു കേട്ടു ചൊന്നാൻ ഭൂപതേ ! വീര ! ധീര !
ഇന്നു നിൻ മനോഭാവമറിവാനറിയിച്ചേൻ.
തൽക്ഷണം വീഥിയിങ്കൽ നിൽക്കുന്ന ജനമെല്ലാം
ഉൾക്കാമ്പിൽ വിഷാദമെന്തതു വാൻ മരിച്ചെന്നു
അറിഞ്ഞുകൂടായ്കയാൽ ഭ്രമിച്ചു കരയുമ്പോൾ
തുറന്നു [7]കവാടത്തെ ഛേദിച്ചാർ ഭൃത്യാദിരൂപം.
പിന്നെ ദുഃഖേന നൃപൻ മിത്രസോദരന്മാരെ
ഉന്നതകോലാഹലം ചെയ്യിച്ചു സംസ്കാരവും.

---

1 പ്രത്യർത്ഥി = ശത്രു. 2 നക്തം = രാത്രി. 3 ഭൃത്യസിംഹങ്ങൾ = ശ്രേഷ്ഠരായ ഭൃത്യന്മാർ. 4 കുണപം = മൃതശരീരം. 5 ഉൽക്കടം = അധികമായ. 6 മാതുലേയർ = അമ്മാവന്റെ മക്കൾ. 7 കവാടം = കതക്.

ഭ്രാതൃപണ്ഡാരാഗ്രേ തദാ കർമ്മങ്ങൾ ചെയ്തു പോരാൻ *
പ്രേതസംസ്കാരം കഴിഞ്ഞീടിന ശേഷത്തിങ്കൽ
വീരന്മാരായ തന്റെ ഭടനായകന്മാരെ
ഘോരരാം മഹാഡംഭവീരരെക്കൊലചെയ്വാൻ
ഓരോരോ ദിക്കിൽ ബഹുസേനയോടയച്ചിതു.
പാരാതെ ചെന്നു കൊന്നാർ മഹാഡംഭികളെയും
കാലവീരനെയുമങ്ങന്തരപ്രഭുക്കളെ
ശൂരന്മാരായ ¶സമ്മഡംഭരെക്കൊന്നീടിനാർ.
അവർകൾ കുലത്തിലെ സ്ത്രീകളെ കുഞ്ഞുങ്ങളെ
[1]കൈവർത്തന്മാർക്കും ബൌദ്ധ(ന്മാർക്കുമായ്ക്കൊ)ടുത്തിതു.
ശത്രുക്കളൊക്കെത്തീർന്നു തന്നുടെ പ്രജകളും
എത്രയും സ്വാധീനമായ്‌വന്നിതു ഭൂപാലനാം
വൈണാടേശന്റെ ഭൂമി കേട്ടോരു തന്മാതാവും
പ്രാണനെ ഉപേക്ഷിച്ചു സോദരീജനങ്ങളും.
പാരത്തിൽ ജനിപ്പവർ സർവ്വരും മരിക്കുന്നു
പേരുമില്ലവർക്കെന്നാൽ പോരതിൽ മരിക്കിലോ
പാരിടമെങ്ങും കീർത്തിയുണ്ടാം സ്വർഗ്ഗവും കിട്ടും.
[2]വീരന്മാർക്കെന്നിയതു ലഭിക്കയില്ല ദൃഢം.
മഹാഡംഭികന്മാരുടെ [3]വൈപ്രഹയങ്ങളെത്തദാ

---

1 കൈവർത്തന്മാർ = മുക്കുവന്മാർ. 2 വീരന്മാർക്കെന്നി = വീരന്മാർക്കല്ലാതെ. 3 വൈപ്രഹയം = നെല്ലും മറ്റു ധാന്യങ്ങളും വിളയുന്ന ഭൂമി.

* പേരശബ്ദം ഉപയോഗിച്ചതിന്റെ സ്വാരസ്യം നോക്കുമ്പോൾ പപ്പനാവിക്കും ഭ്രാതൃപണ്ഡാരത്തിനും എന്തെങ്കിലും ബന്ധമുണ്ടായിരിക്കണമെന്നു തോന്നിക്കുന്നു. അങ്ങിനെയാണെങ്കിൽ ഭ്രാതൃപണ്ഡാരത്തെ ഇടത്ത(പ്പി)റമ്പിഷാരമായിരിക്കാമെന്നു ചിലർ വിചാരിക്കുന്നതു് അവധാനത്തിലല്ല.

¶ ഇവരുടെ പേരുകൾ — മാർത്താണ്ഡമഠത്തിൽപിള്ള, രാമനാമഠത്തിൽപിള്ള, കുളത്തൂർപിള്ള, കഴക്കൂട്ടത്തുപിള്ള, വെങ്ങാനൂർപിള്ള, ചെമ്പഴന്തിപ്പിള്ള, കുടമൺപിള്ള, പള്ളിച്ചൽപിള്ള എന്നിവയാണ്.

സഹസ്രം കൊടുത്തിതു തന്നുടെ സേവകന്മാർക്ക്.
അഗ്രസംസ്ഥിതിവൃത്തി ഔഗ്ര യമാനവൃത്തി
വീരപാലനവൃത്തി നിത്യസേവകവൃത്തി
ദീർഘാഗ്ര്യായുധവൃത്തി പ്രത്യേകനരവൃത്തി
..................റ്റുന കല്പിച്ചു നൾകി.
പിന്നെ ശ്രീഫണിനാഥശയനമെഴുകന്ദത്തിൽ
മന്നവനെഴുന്നെള്ളി ലക്ഷയക്ഷ്മീശനാഥം
ഉപരാജാവായഭിഷേകവും ചെയ്യിച്ചിട്ടു
[1]വിപദി ബഹുവിധം തന്നിരവടിതന്നെ
ആടലോടെട്ടുതോടിനടന്ന ഭൃത്യരോടും
കൂടവെ ഹിരണ്യ(പഞ്ചാ)സ്യത്തിൽ പാർപ്പിച്ചിതു.
കീർത്തിമാനായ ഭൂമിപാലകനാർത്തിതീർന്നു
പാർത്തിതു പത്മനാഭസന്നിധൌ സൌഖ്യത്തോടു.
അദ്ധ്യായം ചതുർദ്ദശം കഴിഞ്ഞിതു ശേഷം കഥാ
വൃദ്ധിയാംവണ്ണം പറയുന്നിതു കേട്ടുകൊൾക.

— (o) — —

1 വിപത്ത് കഷ്ടപ്പാട്.

ഹൈരണ്യപഞ്ചാസ്യത്തിൽ പ്രാപിച്ചിട്ടതിശീഘ്രം
ധരണീതലെ മിത്രെ ചെന്നിതു പടയോടും.
ഭൂപനും കണ്ടും നല്ല കിടങ്ങും തീർപ്പിച്ചിട്ടു
കോപേന തുടങ്ങിനാൻ സമരം ഭയങ്കരം.
മരണം രണ്ടുപാടും വളരെയുണ്ടായിതു.
ശരണം പ്രാപിപ്പാനായ് വന്നൊരു യോദ്ധാവപ്പോൾ
വരികയില്ലാ ജയമെന്നു കണ്ടവനീശൻ—
ചരണാന്തികെ വീണു ശരണം പ്രാപിച്ചിതു.
അവനീശനുമവനഭയം നൽകീടിനാൻ.
യവനാധിപൻ നൃപ[1]പരിചാരകനായാൻ.
പടയും സമർപ്പിച്ചു ഭൂമിപാലകൻ പിന്നെ
ഇടകൾക്കെല്ലാം പ്രഭുവാക്കിനാൻ (യോദ്ധാവിനെ).

................................................................

[2]ശാർദ്ദൂലപ്രതിമികൾ പോന്നിതു യോദ്ധാ മോദാൻ
[3]അർത്ഥിച്ചു നൃപനോടു സേനയെ വരുത്തീട്ടു
അഗ്നിശസ്ത്രത്തിലുള്ള വൈശേഷ്യം പഠിപ്പിച്ചു.
സാഗ്നിവൃത്തകം പാത്രമെറിയുംപ്രകാരവും
പാവക[4]മഹല്ലസ്ത്രത്തിന്റെ അഭ്യാസവും
ജാവകാ മാന്ദ്യം പാതം ശയനാഗമനകം
ഇത്യാദി അഗ്നിശസ്ത്രസമ്പ്രദായങ്ങൾ സർവ്വം
പ്രത്യേകം പഠിപ്പിച്ചു യുദ്ധവീരരായ്തദാ
വന്നിതു മഹീപാലസേനകളശേഷവും.
മന്നവൻ താനും തുലോം സന്തുഷ്ടനായീടിനാൻ.
പ്രാപിച്ചു നരേന്ദ്രനു വിജയമഹേന്ദ്രശ്രീഃ
പ്രാപിച്ചു ഭൂമീന്ദ്രനു സകലധരേന്ദ്രശ്രീഃ.

---

1 പരിചാരകൻ = ഭൃത്യൻ. 2 ശാർദ്ദൂലപ്രതി = പുലിയിക്കരുപ്പ്. 3 അർത്ഥിച്ച് = അപേക്ഷിച്ച്. അർത്ഥ ഗതൌ യാചനെ ച എന്ന ധാതു. 4 മഹാശസ്ത്രം എന്നു വേണ്ടതാണ്.

പ്രാപിച്ചു ശ്രീമാൎത്താണ്ഡസ്വാമിക്ക പ്രതാപശ്രീഃ
പ്രാപിച്ചു വൈല്പ്രാവനനാഥന്റ സ്വകീൎത്തിശ്രീഃ.
(ചൊല്ലീചതുൎദ്ദശമ)ദ്ധ്യായം ഞാനിനി നാളെ
ചൊല്ലുവേനെന്ന ശുക വാസിച്ചാരം സൌഭാഗ്യശ്രീഃ

ശ്രീമാൎത്താണ്ഡമാഹാത്മ്യേ
കാകപക്ഷീയം നാമ
പ്രഥമം കാണ്ഡം
സമാപ്തം.




——(o)——

# രണ്ടാം കാണ്ഡം

## ഒന്നാം അദ്ധ്യായം.

പഞ്ചവർണ്ണക്കിളിപ്പൈതലേ [1]വിദ്രുമ-
ചഞ്ചുനാ കൊഞ്ചിക്കുഴഞ്ഞു ചൊല്ലിന്നു നീ.
നെഞ്ചിൽ കനിവോടു കാച്ചിക്കൊഴുത്ത പാൽ
പഞ്ചസാരപ്പൊടിയോടു പഴങ്ങളും
തേനുമവലുമൊരുമിച്ചുതരുമെ ചെ-
ല്ലാനന്ദമാമ്മാറു വച്ചിരിക്കുന്നിതു.
ക്ഷുത്തു പെരുത്തിരിക്കുന്നിതെന്നാകിലോ
കൊത്തി ഭുജിച്ചു ചൊൽ ശേഷം കഥാമൃതം.
കീർത്തിമാൻ ശ്രീമഹാമാർത്താണ്ഡഭൂപതി
ആർത്തി കൂടാതെയിരിക്കും ദശാന്തരേ
വൈശിഷ്ട്യമായെന്നു പിന്നെ മേവിച്ചു [2]ആ-
ദേശിക്കണം കേൾപ്പതിന്നേറെയാഗ്രഹം.
എങ്കിലോ കേൾക്ക പറയുന്നിതൊട്ടു ഞാൻ
[3]പങ്കജബന്ധുചരിത്രം മനോഹരം.
കാരുണ്യവാരിധി ദ്വാദശാത്മാ ഹരി
പാരിൽ ദ്വിജപാലനാർത്ഥം പിറന്നിഹ
ശത്രുക്കളെക്കൊലചെയ്തു സന്തുഷ്ടനാ-
യെത്രയും സൌഖ്യേന [4]ചക്രീന്ദ്രതല്പഗ-
മൌകുന്ദനീവൃതി [5]തുംഗസൌധോപരി

---

1 വിദ്രുമചഞ്ചു = പവിഴംപോലെ നിറമുള്ള കൊക്ക്. കൊക്ക് എന്ന അർത്ഥത്തിൽ ചഞ്ചുശബ്ദം സ്ത്രീലിംഗത്തിലാണു കാണുന്നതു. "ചഞ്ചുസ്ത്രോടിരുഭേ സ്ത്രിയൌ" എന്നമരം. 2 ആദേശിക്ക = ഉപദേശിക്കുക. 3 പങ്കജബന്ധു = മാർത്താണ്ഡൻ. 4 ചക്രീ = സർപ്പം. 5 നീവൃത് = ദേശം, തിരുവനന്തപുരം.

[1]പാകാരിതുല്യനമാത്യജനങ്ങളാൽ
സേവിതനായിട്ടിരിക്കുമവസരേ
ദേവേന്ദ്രദൂതനൊരു മുനിപുംഗവൻ
വന്നാനവൻ [2]വീതിഹോത്രസമപ്രഭൻ
എന്നാലവനുടെ വസ്ത്രം [3]ഏണാജിനം.
വന്നതു കണ്ടു മഹീശ്വരൻ സംഭ്രമാൽ
ചെന്നടികൂപ്പി മുനിയോടു കൂടവെ
സൌധോപരി സ്വർണ്ണപീഠേയിരുന്നഥ
ആധി കൂടാതെ മുനിയോടു ചൊല്ലിനാൻ.
ആരുവാൻ നീയെന്തു കാര്യം നിരൂപിച്ചു
പോരുവാനിങ്ങു പറക മന്തികെ.
എന്നതു കേട്ടു പറഞ്ഞു മുനിവരൻ
വന്നതു ചൊല്ലുവനന്യരാലശ്രുതം.
ഏവം പറഞ്ഞതു കേട്ടു മഹീപതി
പോവാനരുൾചെയ്തു ഭൃത്യസംഘങ്ങളെ.
ദൂരത്തവർ ചെന്നു നിന്നോരനന്തരം
സാരനാകും മുനി ചൊല്ലിത്തുടങ്ങിനാൻ.
ഇന്ദ്രദൂതനഹം [4]കൌശികഭാഷിതം
സാന്ദ്രകുതൂഹലം കേൾക്കേണമേ ഭൂപതേ !
ക്ഷുത്പിപാസാദി സഹിച്ചുകൂടായ്കയാൽ
[5]ഉത്പലമിത്രനെ സേവിക്കകാരണം
വിപ്രാവനാർത്ഥം മനുഷ്യനായ് വന്നിതു
സത്പ്രഭുവാകുമവൻ നീ മഹീപതേ ! .

---

1 പാകാരി = ഇന്ദ്രൻ. 2 വീതിഹോത്രൻ = അഗ്നി. വീതി ഭക്ഷ്യം (പുരോഡാശാദി) ദേവന്മാർക്കു കൊടുക്കുന്നതിന് ഇവനിൽ ഹോമിക്കപ്പെടുന്നതിനാൽ ഇതു പേര് അഗ്നിക്കു സിദ്ധിച്ചു. 3 ഏണാജിനം = മാൻതോൽ. 4 കൌശികൻ = ഇന്ദ്രൻ. 5 ഉത്പലമിത്രൻ = പങ്കജബാന്ധവനായ സൂര്യൻ.

ദേവകാൎയ്യങ്ങളെ സാധിക്കേണം ഭവാൻ
കേവലം മാനുഷനായ് വസിച്ചീടൊലാ.
[1] ധാൎത്തകൈവരെ ദുഷ്ടരായുള്ള ഭൂമിപർ
[2] മാൎദ്ദവരാം വിപ്രവൎഗ്ഗങ്ങളെ സദാ
നന്നായുപദ്രവിക്കുന്നീതുകൊണ്ടു
ചെന്നപ്പരിഷകളെക്കൊല ചെയ്യണം.
ഇന്നതു ചൊല്ലുവാൻ വന്നിതെന്നിങ്ങിനെ
ചൊന്ന മുനിയോടതേ മെന്നതുംചെയ്തു.
യാത്രയും ചൊല്ലി നടന്നു തപോധനൻ
ധാത്രീശചാരാന്തികെ വന്നാർ സചിവരും.
അദ്ധ്യായമൊന്നു കഴിഞ്ഞിതിനിശ്ശേഷം
അത്യാദരവോടു ചൊല്ലുന്നതുണ്ടിഹോ.



---

1 ധാൎത്തകൈശ്ചം = കൊല്ലം. 2 മാൎദ്ദവർ = ശാന്തഗുണമുള്ളവർ.

# രണ്ടാം അദ്ധ്യായം.

വന്ദിച്ചു മന്ത്രിമാർ നില്ക്കും ദശാന്തരെ
നന്ദിച്ചൊരു ഭൂമിദേവൻ പ്രവേശിച്ചു.
[1]വാചാലനെത്രയും ധീരൻ മനോഹരൻ.
ആചാൎയ്യനാകയുമൊണ്ടു മഹീക്ഷിതാം
[2]ബന്ധനഗേഹസ്ഥിതാനാം നൃപഗണം
ഹന്ത പറകയാൽ ദൂതനായ് വന്നതും.
പീഠത്തിലങ്ങൊടിരുത്തി ദ്വിജേന്ദ്രനെ
ഉത്സവമോടർച്ചചെയ്തു മഹീന്ദ്രനും.
എന്തൊരു കാൎയ്യത്തിനായിഹ വന്നതു
ഹന്ത നീയാരെന്നുമെന്നോടു ചൊല്ലണം.
ഇത്തരം കേട്ടു മഹീദേവനും തദാ
ചിത്തമോദേന പറഞ്ഞാൻ നൃപനോടു.
ചേടമാൻ മൂപ്പത്തിമൂന്നായ് പകുത്തിട്ടു
നാടൊക്കെയും നിജമക്കൾക്കു നല്കിനാൻ.
എന്നാൽ പരമ്പരയായവർ സന്തതി
ഇന്നുമനുഭവിക്കുന്നിതു തൽക്രമം.
സംഘൎഷവാദാദികളിക്കാലത്തു
ക്രൂരം ചെയ്തുകൊണ്ടവർ കാൽ കരം ബന്ധിച്ചു
കാരാഗൃഹത്തിൽ ചിലരെയാക്കീടിനാർ
പാരം വിഷാദേന ആ ഭൂമിപാലകർ
ചൊല്ലിനാരെന്നോടു ഭൂപ! ഭവാനോടു
ചൊല്ലുവാനായുള്ളൊരുദന്തം[3] മഹാദ്ഭുതം.[4]

---

1 വാചാലൻ—ധാരാളം സംസാരിക്കാൻ വശമുള്ളവൻ. ഇതു പറഞ്ഞിരുന്ന വെച്ചു തോന്നുന്ന വിധം വളരെ *സംസാരിക്കുന്നവൻ എന്നർത്ഥമാണെങ്കിലും ഭാഷയിൽ സാധാരണ പറയുന്നതുപോലെ 'വാഗ്മി' എന്നർത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നു. 2 ബന്ധനഗേഹം—കാരാഗൃഹം. 3 ഉദന്തം—വൃത്താന്തം. 4 മഹാദ്ഭുതം—വളരെ കൗതുകമായിട്ടുള്ളത്.

[1] സംഘുഷ്ടഘോരാദികളെ വധിച്ചു നീ
ശ്രീബലയായാളെയും വെട്ടിമുറിച്ചിഹ
കാരാഗൃഹത്തിങ്കൽനിന്നടിയങ്ങളെ
പാലിച്ചുകൊള്ളണം തമ്പുരാനേ! വിഭോ!.
എന്നവർ ചൊന്നതു കേട്ട ഞാൻ ഭൂപതേ!
വന്നിരിയ്ക്കുന്നജാതശത്രു[2] പ്രഭോ!
ഇത്തരം ബ്രാഹ്മണൻ ചൊന്നതു കേൾക്കയാൽ
ഉത്തരം ഭൂപനവനോടരുൾചെയ്തു
പാരാതെ വന്നാഹം സംഘുഷ്ടഘോരരെ
പോരിൽ വധിച്ചു രക്ഷിപ്പൻ നൃപാലരെ.
എന്നുടെ സത്യമായുള്ളൊരു വാക്കിനെ
മന്നവന്മാരോടു ചെന്നു പറകെടോ!.
എന്നു പറഞ്ഞു സമ്മാനങ്ങളും കൊടു-
ത്തന്നയച്ചീടിനാൻ ബ്രാഹ്മണശ്രേഷ്ഠനെ.
അദ്ധ്യായമത്ര കഴിഞ്ഞിതു രണ്ടിന്റെ
ശ്രദ്ധയാ ശേഷവും ചൊല്ലുന്നതുണ്ടു ഞാൻ.

—(൧)—

---

1 സുഘുഷ്ടൻ ഘോരൻ—കൊല്ലത്തെരാജാവ്. 2 അജാതശത്രു—ധർമ്മപുത്രർ, രാജ്യത്തിനൊപ്പം ധർമ്മിഷ്ഠയും ശമാദി ഗുണങ്ങളു-ള്ള രാജാവ്. ഇതു വിപ്രന്റെ പേരുമായിരിക്കാം.

# മൂന്നാം അദ്ധ്യായം.

മാനുഷർ ചെയ്യാത്ത കൎമ്മങ്ങളെത്രയും
നാനാപ്രകാരേണ ഹാൎദ്ദകേശാധിപൻ
ചെയ്തുതുടങ്ങിനാനങ്ങിനെ ചൊൽവതു
ഏറ്റമല്ലോ പാപമെങ്കിലും ചൊല്ലിടാം.
ദുഷ്ടനാം സംഘുണ്ണഘോരൻ മഹീപതി
കഷ്ടമവന്റെ സോദരീതന്നോടു
ഇഷ്ടാനുരാഗം കളിച്ചുതുടങ്ങിനാൻ
സ്പഷ്ടമല്ലാതെ രഹസ്യസ്ഥലങ്ങളിൽ.
രാജവധുക്കൾ [1]മഹാബലികുലസ്ഥർ
വ്യാജഹീനം കേട്ടു തൽക്കഷ്ടവാൎത്തയെ
ദുഷ്ടനെ സംഹരിക്കേണമെന്നിങ്ങിനെ
ഇഷ്ടമായുള്ളൊരു ശുദ്ധതരുണിയെ
ചക്രീന്ദ്രതല്പഗമൊരുകണ്ഠനീവൃതി
ഉത്കൃഷ്ടനാം ഭൂമിപാലകസന്നിധൌ
ചെന്നു പറവാനയച്ചാരതിദ്രുതം.
കുന്നിൻകൊടുമുടിതുല്യസ്തനയുഗാ
സുഭ്രു സുലോചനാ [2]വിദ്രുമോഷ്ഠാധരീ
ഉൾഭ്രമിതോത്തുംഗസുന്ദരപൂരുഷാ
മിന്നൽപോലെ നിറമുള്ളൊരു കാമിനീ
അന്നം തൊഴുന്ന നടയാൾ [3]കൃശാംഗിനീ

---

1 മഹാബലികുലം = മാവേലിക്കര. 2 വിദ്രുമം = പവിഴം. ഓഷ്ഠാധരങ്ങൾ = ഉത്തരാധരഭാവേന സ്ഥിതങ്ങളായ രണ്ടു ചുണ്ടുകൾ. 3. കൃശാംഗിനീ എന്ന പദം 'കൃശാംഗീ' എന്നു പ്രയോഗിക്കേണ്ടതാണ്. ഗുണശബ്ദം ഒഴിച്ചു മറ്റു സ്ഥലങ്ങളിൽ 'നോ കർമ്മധാരയാന്മത്വർത്ഥീയഃ' എന്ന നിഷേധം പ്രവർത്തിക്കുന്നതിനാൽ 'കൃശമായ അംഗം കൃശാംഗം, കൃശാംഗമുള്ളവൾ കൃശാംഗിനീ' എന്നു സമാധാനം പറവാൻ പാടില്ലാത്തതാണെന്നാണ് വൈയാകരണന്മാരുടെ സിദ്ധാന്തം. എന്നാൽ ഒരു സുന്ദരിയെ വർണ്ണിക്കുമ്പോൾ 'കൃശാംഗിനി' എന്നു പറഞ്ഞാൽ അവൾ സൌന്ദൎയ്യപരിപോഷകമായ അവയവസൌഷ്ഠവമുള്ള

വാക്കുകൾ തന്നുടെ രൂപവും അൎത്ഥവും
ഉൾക്കുടെസംഗ്രഹം സംക്ഷിപ്തവിസ്തരം
എല്ലാമറിഞ്ഞിരിക്കുന്നൊരു സുന്ദരി
കല്യാക്ഷിയന്തോളമാരുമേ വന്നില്ല.
പ്രാജ്ഞെയാകുമവൾ രാജഗേഹം പുക്കു
രാജ്ഞിയെക്കണ്ടു വന്ദിച്ചനവാരെന
രണ്ടാമതു നൃപിപാലനെക്കണ്ടിതു.
കൊണ്ടാടിനാരവളെക്കണ്ടു പൂരുഷർ.
വന്ദിച്ചു നന്ദിച്ചു [1]മന്ദാക്ഷമായിട്ടു
മന്ദിച്ചു നിൽക്കുമവളോടു നൃപതി
ഏതൊരു ദിക്കിൽനിന്നത്ര വരുന്നു നീ
യാതൊരു കാൎയ്യമറിയണമിങ്ങു ഞാൻ.
എന്നവൾ കേട്ടറിയിച്ചാൾ മധുരമായ്
ഇന്നടിയൻ രാജസുന്ദരിമാരുടെ
ആജ്ഞാനിമിത്തം വിടകൊണ്ടിവിടേക്കു.
പ്രാജ്ഞനാകും നിന്തിരുവടിയോടൊരു
കാൎയ്യം രഹസ്യമറിയിക്കണം വിഭോ !
വീൎയ്യവാരാംനിധേ ! അന്യരാലശ്രുതം.
അപ്പോളകന്നു നിന്നാർ പരിചാരകർ.
ഉത്പന്നലജ്ജയാ ചൊന്നാളവസ്ഥകൾ.
രക്തങ്ങളായില്ല നേത്രമതു കേട്ടു
വക്ത്രവുമൊന്നു കറുത്തു കഠോരമായ്
ഏറ്റം വളൎന്നു തെളിഞ്ഞു പുരികവും

---

വൾ എന്നല്ലാതെ 'ചരിച്ചുവൾ' എന്നുമാത്രം നമുക്കു ബോധം വരുന്നില്ലല്ലോ. അതുകൊണ്ടു കമല—മന്ദഹാസിഭാഷ്യങ്ങൾ പോലെ ഇതും സുന്ദരി എന്ന അൎത്ഥത്തിൽ രൂഢമാകുന്നെന്നു അംഗീകരിച്ചാൽ 'കൃശാംഗിനീ' എന്നും പ്രയോഗിക്കാമെന്നു വരുന്നു. പക്ഷെ ഇങ്ങിനെ പ്രാമാണികന്മാർ പ്രയോഗിച്ചിട്ടുണ്ടോ എന്നുമാത്രം ചിന്തിക്കേണ്ടതുണ്ട്.

1 മന്ദാക്ഷം=ലജ്ജ.

ക്രൂരനെപ്പോലെ മിഴി മിഴി നോക്കിനാൻ.
സുന്ദരിയെ നിജസോദരീചാരത്തു[1]
ചെന്നു പാൎപ്പാനരുൾചെയ്തിങ്ങിനെ നൃപൻ
നില്ക്കുന്ന നേരത്തു വന്നഗ്രഗൌരവൻ
ഉൾക്കരുത്തേറുന്ന ഒറ്റശചണ്ഡാംശുവും
ശക്തനാം യോദ്ധാവഹിക്രോധിയും തഥാ
രക്താക്ഷനാകുന്ന കുത്സിതക്ഷ്വേളനും.
മന്ത്രശാലയ്ക്കകം പുക്കു മഹീപതി-
ക്കന്തികേ രണ്ടു പീഠത്തിലിരുന്നിതു.
അദ്ധ്യായമിങ്ങിനെ മൂന്നു കഴിഞ്ഞിതു.
ബാലമോദം കേൾക്ക ശേഷം കഥാരസം.




——(൦)——

1 ചാരത്തു=സമീപത്തിൽ.

# നാലാം അദ്ധ്യായം.

കോപതാമ്രാക്ഷനാകുന്നോരു ഭൂപതി
[1]വേപഥുഗാത്രനായ് ചൊല്ലിത്തുടങ്ങിനാൻ.
മന്ത്രിമാരാം നിങ്ങളെന്നുടെ നേത്രങ്ങൾ.
തന്ത്രമെല്ലാം നിങ്ങളാലാ[2]പ്തമിങ്ങഹോ.
സംഘൃഷ്ടഘോരനവൻ മമ ദായാദി
[3]അംഘമവാച്യകം[4] ചെയ്യുന്ന [5]കശ്മലൻ.
കൊല്ലുവാനെന്തുപായം മഹാദുഷ്ടനെ
ചൊല്ലേണമെന്നോടു മന്ത്രിച്ചു നിങ്ങളും.
എന്നതു കേട്ടവർ ചിന്തിച്ചു ചൊല്ലിനാർ.
ഛന്നകൾ കോരണം ആറു വെച്ചീടണം
ആയുധമൊക്കെയും സജ്ജമാക്കീടണം.
[6]മെയ്യൂക്കരേയും തിരിഞ്ഞു നിർത്തീടണം
വേഗമേറും [7]വാജികളെ വരുത്തണം.
[8]നാഗങ്ങളെ ചക്രയാനങ്ങളെ തഥാ.
[9]ആയോധനത്തിന്നായുള്ളോരങ്ങളെ
പോയവനെ വധിച്ചിങ്ങു വന്നീടുവോം.
എന്നതു കേട്ടു നൃപനതുംചെയ്തിതു
[10]സന്നാഹമൊക്കെയും സജ്ജമാക്കിക്ഷണാൽ
[11]യോദ്ധാവു ചൊല്ലുന്ന യുദ്ധസന്നാഹങ്ങൾ
സിദ്ധമാക്കേണം സമസ്തമന്ത്രീന്ദ്രരും •

---

1 വേപഥു=വിറയൽ. 2 ആപ്തം=കിട്ടിയതു്. 3 അംഘം= അഘം എന്ന അർത്ഥത്തിൽ പ്രയോഗിച്ചതായിരിക്കാം. അങ്ങിനെയാണെങ്കിൽ പാപകൃത്യം എന്നർത്ഥം. 4 അവാച്യകം=വെളിയിൽ പറയാൻ കൊള്ളാത്തതു്. 5 കശ്മലൻ=പാപി, ദുഷ്ടൻ. 6 മെയ്യൂക്ക്=ശരീരബലം. 7 വാജി=കുതിര. 8 നാഗം=ആന. 9 ആയോധനം=യുദ്ധം. 10 സന്നാഹം=ഒരുക്കം. 11 യോദ്ധാവു=ഡിലനോ.

എന്നരുൾചെയ്തയച്ചാൻ മന്ത്രിപുംഗവർ
ചെന്നു സന്നാഹങ്ങൾ സമ്പൂർണ്ണമാക്കീടിനാർ.
അദ്ധ്യായവും നാലിവിടെക്കഴിഞ്ഞിതു.
യുദ്ധകോലാഹലം ചൊല്ലുന്നു കേൾക്കേണമേ.

——(൦)——

# അഞ്ചാം അദ്ധ്യായം.

ഇങ്ങിനെ യുദ്ധത്തിനായ് തുടങ്ങുന്നതു
ങ്ങളറിഞ്ഞീടിനാർ സചിവശ്രേഷ്ഠരെല്ലാരും.
മന്ത്രികൾതന്നെ വരുത്തി രഹസ്യമായ്
തന്ത്രമാംവണ്ണം വിചാരം തുടങ്ങിനാർ.
വൈപ്രാവനഭൂമിപാലകൻ നമ്മോടു
അപ്രിയമാമ്മാറു യുദ്ധത്തിനായിട്ടു
വേണ്ടുന്ന സന്നാഹമുണ്ടാക്കീടുന്നതു
ണ്ടുചെയ്യുമവനില്ലൊരു സംശയം.
എങ്കിലോ ശ്രീമഹാമാത്സ്യാണ്ഡഭൂപന
ശങ്കാരഹിതനാം ബന്ധു ഭൂപാലകൻ
[1]സച്ഛ്രേഷ്ഠോത്തരസുന്ദരപീതാവെന്നൊരു
മർത്ത്യനൊരുണ്ടെന്നിഹ കേട്ടിരിക്കുന്നിതു.
ആയിരം പേർ തരു പാരാതെ പോയിട്ടു
നായകനെന്നവനെത്താഴ്മയോടു
സേവിച്ചു പ്രീതി വരുത്തീട്ടവനുടെ
സേവകരെന്നുള്ള ഭാവം നടിച്ചിഹ
[2]സാധനം ശ്രീമഹാമാത്സ്യാണ്ഡഭൂപന
സാധിച്ചു വൈപ്രാവനേശ്വരൻ തന്നുടെ
സ്വപ്രിയം കൃത്വാ ബലമുള്ള മല്ലർപോൽ
ഉൾക്കരുത്തോടു സേവിച്ചു പാർത്തീടണം.
ഭൂപനകമ്പടിക്കാററിൽ മുന്നണി
ആപത്തൊഴിക്കുന്ന തങ്ങളുമാകണം.

---

1 സച്ഛ്രേഷ്ഠോത്തരസുന്ദരപിതാവ് = നല്ലഴകപ്പൻ എന്നായിരിക്കാം. 'നല്ലകള്ളു' എന്നും മറ്റും സാധാരണ നാമങ്ങൾ കാണുന്നുണ്ടല്ലൊ.
2 സാധനം = ആജ്ഞാപത്രം.

അല്ലലെന്നീ കാത്തുനില്ക്കുന്ന നേരത്തു
കൊന്നീടണം ഭൂമിപാലനെ സത്വരം.
എന്നു പറഞ്ഞവൻ നന്നായി മന്ത്രിച്ചു
ചൊന്നവണ്ണം തിറമുള്ള ജനങ്ങളിൽ
ആയിരംപൊൽപ്പണമാകും ദ്രവ്യവും നല്കി
പോയാലുമെന്നയച്ചാനവരും തദാ
[1]പാണ്ഡ്യക്ഷിതിക്ഷിതാവിനെ പ്രാപിച്ചു
പണ്ഡിതന്മാർ ക്ഷണംകൊണ്ടിഷ്ടരായ് പുനഃ
സന്ദേശവാചകം കൈക്കൊണ്ടു വേഗത്തിൽ
വന്നു വൈപ്രാവനെ ഭൂപനെ വന്ദിച്ചു
സാധനവും കേട്ടുതങ്ങൾ ഭൂപാലന്റെ
[2]മേനി കാത്തീടുന്ന മല്ലരായീടിനാർ.
അദ്ധ്യായവുമിവിടെക്കഴിഞ്ഞിതു
സിദ്ധമതികളേ കേൾക്കേണ്ടോ ചൊല്ലുവേൻ.

—— (൦) ——

1 പാണ്ഡ്യക്ഷിതി = പാണ്ഡ്യദേശം; മധുര. 2 മേനി = ശരീരം.

ഘോർദ്ദമകളെത്തുകലാംപ്പട്ടം കെട്ടുന്ന
ശാർദ്ദൂലവിക്രമന്മാരങ്ങിരിക്കയാൽ
തന്ത്രിപ്രവീരരെ വേഗം വരുത്തീട്ടു
മന്ത്രിച്ചവരോടു ചൊന്നാൻ മഹീപതി.
വൈപ്രാവണാധിപനെ വധിച്ചീടണം
[1]വിപ്രേഷ്ഠരെ! നിങ്ങൾ സംപ്രദായങ്ങളാൽ.
വേണ്ടും പണങ്ങളും കൊണ്ടു പൊയ്ക്കൊൾകെന്നു
ഇണ്ടൽകൂടാതെ കൊടുത്തയച്ചീടിനാൻ.
അദ്ധ്യായമാറു കഴിഞ്ഞു ശേഷം കഥാ
അത്യത്ഭുതം കേൾക്ക ചൊല്ലുന്നിതൊട്ടു ഞാൻ.




——(ം)——

1 വിപ്രേഷ്ഠന്മാർ=ഏററവും പ്രിയപ്പെട്ടവർ.

# ഏഴാം അദ്ധ്യായം.

ആറംപട്ടബന്ധനക്കാർ [1]ഭിക്ഷുവേഷമായ്
കീഴ്പ്പെട്ട ജാതിയെപ്പോൽ [2]ചക്രിമെതകന്ദ—
നീവൃതി പ്രാപിച്ചു ഗൂഢരായി (ജവാൽ)
ആകംപ്രകാരം വിചാരിച്ചറിഞ്ഞിതു
ഭൂപനുറങ്ങുന്ന മാളികയിന്നതെ—
ന്നാപത്തു ഭൂപനു ചെയ്യുന്നതിനായ്ത്തദാ
മാളികാഗ്രത്തിനെ ലക്ഷ്യമാക്കിക്കൊണ്ടു
ആളുകൾ പത്തുപേർ പത്തു പട്ടങ്ങളിൽ
കേറീട്ടു പട്ടങ്ങളെ വിട്ടു മെല്ലട്ടു
ആറുനൂറായിരം മാറൊണ്ടു സൂത്രവും.
ഉത്തരദിക്കിലൊരു മലയിൽനിന്നു
എത്തിനാർ മാളികാഗ്രേയർദ്ധരാത്രിയിൽ.
ഖണ്ഡിച്ചു മാളികാഗ്രത്തിനെ സത്വരം
പണ്ഡിതന്മാർ ഉൾക്കയറിട്ടിറങ്ങിനാർ.
ഉള്ളിൽ കടന്നതുനേരത്തു കാണായി
പള്ളിക്കുറിപ്പുകൊള്ളുന്ന പുരുഷനെ.
രണ്ടാക്കിനാർ വാളുകൊണ്ടു കണ്ഠത്തിനെ
ഉണ്ടായി ശബ്ദമലറീട്ടവശ്രുതം[3].
ദ്വാരസ്ഥരെന്തിതെന്നിങ്ങിനെ ചിന്തിച്ചു
പാരം ഭ്രമിച്ചിട്ടകത്തു കടന്നിതു.
പത്തുപേർ നില്ക്കുന്നു വാളും ധരിച്ചിട്ടു
ചത്തുകിടക്കുന്ന ഭൂപനേയും കണ്ടു.
ഹാഹാ മുറവിളിച്ചാരതുനേരത്തു
ഹാഹാ അഹോയെന്നു വന്നിതു സേവകർ.

---

1 ഭിക്ഷു = സംന്യാസി, പിച്ചക്കാരൻ. 2 ചക്രി = സർപ്പം. തിരുവനന്തപുരമെന്നു വിശിഷ്ടാർത്ഥം. 3 അവശ്രുതം = വികൃതസ്വരം.

കണ്ടിതു ഭൂപൻ മരിച്ചുകിടപ്പതു
തൊണ്ടവിട്ടയ്യോ കരഞ്ഞുതുടങ്ങിനാർ.
താപകോപത്തോടു പിന്നെയടുത്തിട്ടു
പാപികളെ പിടിച്ചാശു കെട്ടീടിനാർ.
[1]ആസ്ഥാനമെശേത്തു കൊണ്ടുവന്നിട്ടവർ
[2]ആസ്ഥയാ ചൊല്ലുംതുടങ്ങിവരുംവിധൌ
മാർത്താണ്ഡദേവനുദിച്ചുയർന്നീടിനാൻ
ആർത്തിഹീനമെഴുന്നള്ളി മാർത്താണ്ഡനും
എല്ലാവരും തൊഴുതഞ്ജലിയോടിഹ
മെല്ലവേ നിന്നപരാധങ്ങൾചെയ്തിതു.
മല്ലാക്ഷിമാർ..........................
... ... ... ... ... ... ... ...
... ... ... ... ... ... ... ...
... ... ... ... ... ... ... ...
... ... ... ... ... ... ... ...




(൦)

1 ആസ്ഥാനം = സഭ. 2 ആസ്ഥാ = താല്പര്യം.

# എട്ടാം അദ്ധ്യായം.

...     ...     ...     ...     ...     ...     ...     ...

...     ...     ...     ...     ...     ...     ...     ...

...     ...     ...     ...     ...     ...     ...     ...

പാൎത്ഥിവന്നേതും ഫലിക്കയില്ലെന്നതാൻ.
എങ്കിലും നന്നായ് പ്രയോഗങ്ങൾ ചെയ്യണം
സങ്കടം പിന്നെ വരുന്നതു കല്പിതം.
എന്നു കല്പിച്ചു ജലത്തിൽ മുഴുകീട്ടു
ഒന്നു രണ്ടു ദിനം വാഴുന്ന വീരരെ
അത്ര വരുത്തീട്ടവരോടതുംചെയ്തു
ചിത്രമാകുംവണ്ണമെന്നേ ചെയ്തീടണം.
വൈപ്രാവനേന്ദ്രൻ കുളിക്കുന്ന നേരത്തു
[1]അപ്പിൽ മുഴുകീട്ടവനെ വധിക്കണം.
എന്നാലതിന്നു വേണ്ടും ധനവുംകൊണ്ടു
ചെന്നു വധിക്കുന്നതച്ചാനവർകളെ.
[2]ഗൃധ്രപാത്രപ്പുഗമെത്രകണ്ടന്നീവൃതി
[3]ഗാധഗൃധ്രമവർ വന്നാർ പതുക്കവേ.
ഭൂപന്റെ [4]ച(ചാ)ൎച്ചിക്യവാപിയെക്കണ്ടവർ
താപഹീനം [5]ജലോല്പ്ലാസമാൎഗ്ഗാൽ തദാ

---

1 അപ്പിൽ = അരപ്പിൽ, വെള്ളന്ന. 2 ഗൃധ്രപാത്രം = സൎപ്പം. 3 ഗാധം = വലുത. 4 ചാൎച്ചിക്യവാപി = തീരാവി. ചാൎച്ചിക്യ ശരീരത്തിനു വാസനപ്പൊടി തേക്കുകയും കുറികൂട്ടും ചെയ്യു എന്നാണ് കോശങ്ങളിൽ കാണുന്ന അൎത്ഥം. ഇതനുസരിച്ചു പ്രകൃതത്തിൽ വാസനപ്പൊടി തേച്ചു കുളിക്കുന്ന കുളമെന്നും, വാസനപ്പൊടി കലക്കിയ കുളമെന്നും താല്പൎയ്യാൎത്ഥം വന്നുകൂടുന്നു. "സ്നാനം ചൎച്ചാ(?) ചാൎച്ചിക്യം സമാസകം" എന്ന് അമരകോശപാഠം സ്വീകരിക്കുന്നപക്ഷം 'തീരാട്ടുവാനുള്ള കുളം' എന്നു നേൎവഴിക്കുതന്നെ അൎത്ഥമാക്കാം. 5 ജലോ-ല്പ്ലാസം = വെള്ളച്ചാൎത്ത്, മഴ.

പോയിട്ടു വാപിയിൽ മുങ്ങിക്കിടന്നിതു
കൈയിൽ [1]കൃപാണികൾ [2]കൈക്കൊണ്ടുപായമായ്[2]
രാത്രിയിലേവം കിടന്നിതന്നീടിനാർ.
ധാത്രീശ്വരൻ രാത്രി പോകുംസമയത്തിൽ
നീരാട്ടിനായെഴുന്നള്ളി നീരാഴിയിൽ
ശൂരരാകുന്ന ഭടാധിപന്മാരോടും.
മുൻപെയൊരുത്തനിറങ്ങി നീരാഴിയിൽ
പിൻപെയിറങ്ങുവാൻ ഭാവിച്ചു ഭൂപനും.
[3]പൂർവ്വാവരോഹിയാം മർത്ത്യാംഘ്രിയെ[4] തദാ
ഗർവ്വേണ ചെന്നു പിടിച്ചാർ നിമജ്ജകർ.
കുത്തിനാർ കത്തികൊണ്ടപ്പോൾ കുതിച്ചവൻ
എത്തിപ്പിടിച്ചിതു തീരസ്ഥിതം മരം.
എല്ലാവരുംകൂടി വേഗം പിടിച്ചിട്ടു
മെല്ലെ കരേറിനാർ തത്ര ഭടാധിപം.
എന്തൊരു ജന്തുവോ കാലിൽ പിടിച്ചിതു
ഹന്ത കടിച്ചിതെന്നാശു ചൊന്നാൻ തദാ.
രക്തവും പായുന്നതു കണ്ടു ഭൂമിപൻ
ശക്തരെക്കൊണ്ടെടുപ്പിച്ചു മടകളെ.
[5]പാതാളപക്ഷീന്ദ്രനെക്കൊണ്ടുവന്നിട്ടു
[6]ആതങ്കഹീനമരിച്ചുതുടങ്ങിനാർ.
ഈട്ടികൾ വാളുകളഗ്നിശസ്ത്രങ്ങളും
കൂട്ടമായ്ക്കൂടി എടുത്തുനിന്നു തദാ
വെള്ളത്തിൽ മുങ്ങിക്കിടക്കും [7]പരിഷകൾ
തുള്ളിക്കരേറിനാർ അല്ലലുണ്ടാകയാൽ.

---

1 കൃപാണി=കത്തി, കത്തിരിയെന്നു ചിലർ. 2 കൈക്കൊണ്ട്=സ്വീകരിച്ചു്. 3 പൂർവ്വാവരോഹി=ആദ്യം ഇറങ്ങിയവൻ. 4 അംഘ്രി=പാദം. 5 പാതാളപക്ഷീന്ദ്രൻ=പാതാളക്കരണ്ടി. 6 ആതങ്കം=ഭയം. 7 പരിഷ=ജനം.

കണ്ടിട്ടു ഭൂപതിയെയാകപ്പിടിപ്പിച്ചു
കൊണ്ടന്നു ചോദ്യേന കാൎയ്യം ഗ്രഹിച്ചു പിൻ
ശൃംഖലകൊണ്ടിഹ കാലും കരങ്ങളും
[1]സംഘരം ബന്ധിച്ചു [2]കാരയിലാക്കിനാൻ.
അദ്ധ്യായമെട്ടു കഴിഞ്ഞിതിനി ശിഷ്ടവും
ശ്രദ്ധയാ ചൊല്ലുന്നതുണ്ടു ചുരുക്കി ഞാൻ.

———(൦)———




1 സംഘരം = ഉറപ്പായി, മുറുകെ. 2 കാര = കാരാഗൃഹം, ജയിൽ.

# ഒൻപതാം അദ്ധ്യായം.

എങ്കിലോ കേൾക്ക സമന്ത്രി നരാധിപൻ
തങ്കൽ വരുന്ന വിപത്തുകൾ കണ്ടിഹ
ആകാശവീഥിയിൽ മാളികാഗ്രത്തിലും
പ്രാകാരഹീനമഗാധപാതാളകെ
തിര്യക്സ്ഥലെ പുനഃ സേവകന്മാരിലും
വൈരിയെ ചിന്തിച്ചു സൂക്ഷിച്ചിരുന്നിതു.
വൈകേണ്ടയിന്നി നാം യുദ്ധത്തിനായിട്ടു
പോകണമെന്നു നിനച്ചു തദന്തരെ.
ആനകുതിര കാലാൾപ്പട സർവ്വവും
നാനാപ്രകാരമാമായുധം കൈക്കൊണ്ടു
വേഗം വരുകെന്നാജ്ഞയെ ചെയ്കയാൽ
ആഗമിച്ചു ചതുരംഗസേനാദികൾ.
ശ്രീചക്രിതല്പഗമൌകുന്ദനീവൃതഃ
പ്രോചിതജ്യോതിഷ നല്ല മുഹൂർത്തകെ
ആയോധനാർത്ഥം പുറപ്പെട്ടു ഭൂപതി
വായുവേഗത്തോടു യാത്ര മനോഹരം.
ആനകളായിരത്തിന്മേലിലംബാരി
ദാനമത്തഗജം പത്തിൻഘനോപരി
[1]ഭേരികൾ ഘോരപടഹമുരജങ്ങൾ[2]
[3]വീരവാദ്യങ്ങൾ [4]മൃദംഗോർദ്ധ്വകങ്ങളും[5]
ശംഖങ്ങളും മററുമററമില്ലാതുള്ള
[6]സംഖ്യവാദ്യങ്ങളുവററിൻധ്വനികളാൽ

---

1 ഭേരി = പെരുമ്പറ. 2 മുരജങ്ങ (മുരജം) = മിഴാവു് 3 വീരവാദ്യങ്ങൾ = കടുന്തുടി, നെടുന്തുടി, പറ, ചല്ലരിപ്പറ, തടമിഴാവു്, ചെണ്ട, ബാൻഡു് മുതലായവ. 4 മൃദംഗം = മദ്ദളം. 5 ഊർദ്ധ്വകം = ഉയർത്തി വച്ചു കൊട്ടുന്ന മദ്ദളം. 6 സംഖ്യം = യുദ്ധം.

പാരിടെ മാനവന്മാരുടെ ഹൃത്തുകൾ
പാരമതെടുക്കുന്ന ഭീതി പെരുകുന്നു.
തുള്ളുന്ന വെള്ളക്കുതിരകൾ സംഖ്യകൾ
വെള്ളപ്പുള്ളുതങ്ങൾ വാഹകന്മാരുടെ
കൈയിലിരിക്കും തെളുതെളു വാളുകൾ
തെള്ളോ ഇടിത്തീസമാനം ശോഭനം.
അഗ്നിശസ്ത്രധരന്മാർ പ്ലുളിസംഖ്യകൾ.
സാഗ്നിമഹച്ഛസ്ത്രധാരികൾ കോടികൾ.
വീരകോദണ്ഡധരർ [1]ഖണ്ഡസംഖ്യകൾ.
സാരശക്തിധരന്മാർ പത്തുകോടികൾ.
ഭിണ്ഡിപാലങ്ങൾ മുസലങ്ങൾ ശൂലങ്ങൾ
ദണ്ഡങ്ങൾ ചക്രപരിഘകങ്ങളും
കല്ലുകവണകൾ നല്ല പരിശകൾ
ചൊല്ലുതായുള്ള ആയുധജാലങ്ങൾ
ഒക്കെയെടുത്തു ബലിഷ്ഠകൾ നടക്കുന്ന
ഉഗ്രരാം മന്ത്രികൾ സേനാനിവീരർകൾ.
അശ്വോപരി ചിലരേതാളുകെ ചിലർ
വിശ്വവീരന്മാർ [2]സമാജോപരി ചിലർ
കാൽനടയായി [3]പദാതികളിൽ ചിലർ
ഘോരഘോരം നടകൊണ്ടാർ വടക്കോട്ട്.
ശ്രീമഹാമാർത്താണ്ഡഭൂപതിവീരനും
ശ്രീമഹാലക്ഷ്മധർമ്മിഷ്ഠപ്രവീരരും
രത്നസുവർണ്ണമയ ശിബികകളിൽ[4]
യത്നാ(?)ന്തരീക്ഷരത്നപ്രഭയോടവർ
ആരൂഢ്യ വെൺചാമരങ്ങളാൽ വീശിച്ചു
ചാരുസ്വർണ്ണദണ്ഡാർണ്ണനിവാരണ–

1 ഖണ്ഡസംഖ്യ—വളരെ വലുതായ എണ്ണം. ഒരെണ്ണ് എന്നും അധ്യാത്മരാമായണത്തിലുണ്ട്. 2 സമാജം—ആന എന്ന നാനാർത്ഥകോശം. 3 പദാതി—കാലാൾ. 4 ശിബിക—പല്ലക്ക്.

[1] ചന്ദ്രാതപത്രങ്ങളെപ്പിടിപ്പിച്ചവർ
സാന്ദ്രമോദം പടമെയ്യു പുറപ്പെട്ടാർ.
ഭോജനാർത്ഥം നടന്നപ്പോൾ സമസ്തരും
ഭോജിച്ചവിടെ വസിച്ചാർ സുഖത്തോടു.
അപ്പോൾ [2]ഖനനധരന്മാർ പിറപ്പെട്ടു
കെല്പോടു [3]വാരിപ്രവാഹത്തെ വെട്ടിനാർ.
ഓരോ ദിനങ്ങളിൽ മൂന്നുമുന്നാഴിക-
ദ്ദൂരത്തു ചെന്നു പടകളിരിക്കയും
വാരിപ്രവാഹവുമയ്യഞ്ചു നാഴിക-
ദ്ദൂരമുടനുടൻ വെട്ടിക്കഴിക്കയും
ഇങ്ങിനെ ഘോരതരങ്ങളസേനയാ
അങ്ങു ചെന്നീടിനാൻ [4]വല്കലഭൂപതി.
വന്ദിച്ചു ഭക്ത്യാ [5]ജനാർദ്ദനസ്വാമിയെ
നന്ദിച്ചു മൂന്നാൾ തത്ര വസിക്കുമ്പോൾ
ഭൂപന്റെ പാർശ്വഗന്മാരായൊരു ദിനം
പാവകതുല്യരാമൻപതു പേർ നിന്നാർ.
പങ്കജനാഭപുരീവീഥി നാലിലും
സങ്കീർണ്ണസന്യാസികൾക്കൊള്ള [6]ദേശികർ
പിന്നെയവരുടെ ശിഷ്യരിൽ വൻപരും
ഉന്നതനാം മിശ്രു വാണിഭശ്രേഷ്ഠനും
മന്ഥാനമെത്തമഠായസ്ഥിദേശികൻ
കൈവന്തകാചാര്യനാം കാങ്കകരോരനും
തീരദ്വിതീയകഖണ്ഡകാചാര്യനും
വീരരാമായുധാഭ്യാസിഗുരുഭൂതർ

1 ചന്ദ്രാതപത്രം = ശ്വേതച്ഛത്രം. 2 ഖനനം = കുഴിക്കാനുള്ള സാധനം, മൺവെട്ടി മുതലായതു്. 3 വാരിപ്രവാഹം = തോടു്. 4 വല്കലം = വക്കം. 5 ജനാർദ്ദനൻ = ജനം = ജനനം, അതിനെ നശിപ്പിക്കുന്നവൻ വിഷ്ണു. ജനം (പാപ ജനം) എന്ന അസുരവർഗ്ഗത്തെ നശിപ്പിച്ചതുകൊണ്ടും ഈ പേരു സിദ്ധിച്ചു. 6 ദേശികർ = ആശാന്മാർ.

വേഗേന പിന്നെയവിടന്നു സേനകൾ
ആഗമിച്ചീടിനാർ [1]പാരകാഖ്യപുരി.
പിന്നെയവിടന്നു ഫാർദ്ദകൌളാന്തികെ
ചെന്നിരുന്നാർ ക്രോശദ്വയത്തു ദക്ഷിണെ.
അദ്ധ്യാമവ്വമൊൻപതു കഴിഞ്ഞിനി
യുദ്ധാദിവൈശിഷ്ട്യകഥകളെ കേൾക്കെടോ.




1 പാരകാഖ്യപുരി=പാവൂരിൽ.

# പത്താം അദ്ധ്യായം.

---

മന്നനും സേനാനികളും മന്ത്രിവീരരും
ഉന്നതന്മാകുന്ന യോദ്ധാവുമായ് തദാ
ഒന്നിച്ചു മന്ത്രിച്ചു കന്മകൾ കോരുവാൻ
അനന്തരന്നോയതിന്നാരംഭമായിതു.
അത്രയുമല്ല കൂടാരങ്ങളെവർക്കും
എത്രയും ചിത്രമായ് തത്ര കെട്ടീടിനാർ.
അത്യുന്നതം ഭൂമിപാലനിവസതി
ഉത്തുംഗമായുള്ള തോരണം സന്നിധൌ.
ഇങ്ങിനെ വന്നിരിക്കുന്നിതെന്നുള്ളതു
അങ്ങറിഞ്ഞു ബഹു സംഘങ്ങൾ ഘോഷാർക്കൾ.
ഭൂതലം വേഗം കഴിച്ചു തുരക്കുന്ന
ചാതുര്യമുള്ള ജനത്തെ വരുത്തിനാൻ.
മന്നവൻതന്നുടെ ആജ്ഞാനിമിത്തമായ്
അന്നവർ ഭൂമി തുരപ്പാൻ തുടങ്ങിനാർ.
വീക്ഷിച്ചു ഭൂപകൂടാരമുകളിനെ
പ്രക്ഷേപണം ചെയ്തു കമ്പുകൾ നാലിനെ
[1]ശങ്കുപ്രഗ്രഹരൂപ കണ്ണപോലക്ഷ്യന്ന
ശങ്കകൂടാതെ തണ്ടുണ്ടാക്കി കൈകളെ
ഒന്നു നീളം കുറഞ്ഞൊന്നു വീളം പുനഃ
എന്നാലവററിന്റെ [2]അഗ്രാന്തരങ്ങളെ
ഓരോ കരങ്ങളാൽ തത്ര താഡിച്ചിട്ടു
പാരാതെ [3]ഊനകംകൊണ്ടു [4]ഭേദിച്ചുടൻ
ഭൂപവസതി ഇരിക്കുന്ന ദ്വാരവും
താപം വിനാ നല്ല നേരമറിഞ്ഞവർ

---

1 ശങ്കു — കമ്പ്. 2 അഗ്രാന്തരം — അഗ്രങ്ങൾക്കു തമ്മിലുള്ള ദൂരം. 3 ഊനകം — ഭേദനവ്. 4 ഭേദിക്ക — ഛിദ്രിക്ക.

വേഗം തുരന്നു തുരന്നു തുരന്നഥ
ആഗമിച്ചാർ ഭൂപകൂടാരമദ്ധ്യകെ.
മിത്രഗംഭീരഭൂരിശ്രവസ്സന്നിശി
വിശ്രമിച്ചുറങ്ങി നൃപനായത്തിൽ.
[1]തല്പേന സാകമവനെയെടുത്തിട്ടു
ഉല്പന്നമോദേന ഹാർദ്ദകെരളേട്ടതൻ
തൃക്കാക്കൽ വച്ചു തൊഴുതാർ നരേന്ദ്രനും
ചൊല്കൊള്ളുമാഭരണങ്ങളും നൽകീടിനാൻ.
രാത്രിയിലിങ്ങിനെ [2]മാററാർനടുവത്തിൽ
പോത്തലവനകപ്പെട്ടുണർന്നീടിനാൻ.
നോക്കുന്ന നേരത്തു ആയുധശാലികൾ
ഉഗ്രരായി നിൽക്കുന്നു നാലുപാടിങ്കലും.
ഭൂപനെക്കണ്ടാനന്നു സിംഹാസനെ
കോപേന നേത്രം ചുവപ്പിച്ചിരിപ്പതും.
ഹാർദ്ദകെരളാധിപനാകുമബ്ഭൂപതി
മർദ്ദിക്കണമിവനെയെന്നു ചൊല്ലിനാൻ.
വെല്ലാവനാധിപ! നിൻ തിറമൊക്കയും
ഇപ്പോഴിവിടെ പരീക്ഷിച്ചുകൊള്ളുക.
പല്ലുകളൊക്കവെ തല്ലിത്തകർത്തിട്ടു
കൊല്ലുന്നതുണ്ടഹോ നിന്നെ ശഠമതേ!.
ഇങ്ങിനെ കേട്ടവൻ സ്വപ്നമോ കാഴ്ചമോ
എങ്ങിനെ എന്നറിയാതിരിക്കുംവിധൌ
വന്നു പിടിച്ചാർ ചിലർ മിത്രവീരനെ
ഒന്നങ്ങു തട്ടിക്കയൎത്തു[3] ചാടീടിനാൻ.
നോക്കുന്നനേരത്തു സ്വപ്നത്തിനെക്കണ്ടു
വെക്കം വിഴുതുകൊണ്ടടിച്ചീടിനാൻ

1 തല്പം = കിടക്ക. 2 മാററാർ = ശത്രുക്കൾ. 3 കയൎത്തു = കോപിച്ചു.

ചത്താരടിപ്പാനട്ടത്ത ജനങ്ങളും.
ഉത്തുംഗമായൊരു വാളിനെക്കണ്ടവൻ
കൈകൊണ്ടു വേഗേന വെട്ടിത്തുടങ്ങിനാൻ
[1]ചിക്കനെക്കാൽകൈതലകൾ മുറിഞ്ഞിതു.
ഓടിയൊളിച്ചിതു ഭൂപനമന്നേരം
ചാടി വെട്ടീടിനാൻ പിന്നെയും പിന്നെയും.
അന്തമില്ലാതുള്ള ക്രീഡകൾ കാൺകയാൽ
പന്തത്തിനാൽ ക്ഷണം ചുട്ടാൻ ഗൃഹങ്ങളെ.
മാളികാ[2]സൌധങ്ങൾ വീടുകൾ ഗ്രാമങ്ങൾ
ആളിമാർ പാർക്കുന്ന ഗേഹങ്ങളങ്ങോടി
ഒക്കവേ ഒന്നുപോലെ തീ പിടിപ്പിച്ചിട്ടു
പൊക്കമായന്തരിക്ഷത്തിൽ[3] പ്രവേശിച്ചു.
നല്ല വെളിച്ചമുണ്ടായ നേരത്തു
അല്ലൽ തീർന്നോടി വിരട്ടി വെട്ടീടിനാൻ.
വീടുകളുള്ളിലെ ആളുകൾ കാളകൾ
ആടുകൾ ബാലകർ നാരികളെന്നിവർ
കാൽകരം[4]മേനികൾ വെന്തുവെന്താഹന്ത
നാലുപാടിങ്കലും വീണു മരിക്കുന്നു.
ഓടിയൊളിച്ചിഹ പോകുന്നവർകളെ
കൂടെത്തുടർന്നിഹ വെട്ടി വധിക്കുന്നു.
ഹാർദ്ദകൌതുകത്തിലനേകം ജനങ്ങളെ
ശാർദ്ദൂലവിക്രമൻ കൊന്നാനതിദ്രുതം.
സൂര്യനുദിച്ചിതു കണ്ടു ശക്തിമാൻ
വേഗേന പിറിനോക്കി നടന്നീടിനാൻ.
തന്നുടെ സ്വാമിതന്നന്തികെ വന്നിട്ടു
മന്നവൻതന്നെ തൊഴുതുനിന്നീടിനാൻ.

---

1 ചിക്കനെ=കപടേന. 2 സൌധം=കൊട്ടാരം. 3 അന്തരിക്ഷം=ആകാശം. 4 മേനി=ശരീരം.

അങ്ങുദയത്തിൽ ഇരകരങ്ങളെയും
[1]ഇംഗനാകും ഭടനാഥൻ വിനാശവും
കണ്ടു വിഷാദിച്ചു വാഴുന്ന സർവ്വരും
കൊണ്ടാടിനാർ കണ്ടു മിത്രഗംഭീരനെ.
എല്ലാവരും വന്നു മിത്രഗംഭീരനെ
മെല്ലെത്തലോടിയവനോടു ചോദിച്ചാർ.
എങ്ങു പോയെങ്ങിനെ വന്നതു ചൊല്ലുകെ-
ന്നിങ്ങിനെ കേൾക്കയാൽ ചൊല്ലിനാൻ മെല്ലവെ.
പോയതറിഞ്ഞില്ല ശത്രുക്കൾകൂട്ടത്തി-
ലയ്യോ ഇരുന്നതു മാത്രമറിഞ്ഞു ഞാൻ.
കൊല്ലുവാൻ വന്നാർ ചിലർ ശക്തരായവർ
കൊന്നെന്നടിച്ചു ഞാൻ പിന്നെ ക്ഷണംകൊണ്ടു
ചുട്ടു പൊടിച്ചിതു ഛാർദ്ദകൌളത്തിനെ
പെട്ടെന്നഹസി ഞാനിങ്ങു പോന്നേനെന്നാൻ.
അദ്ധ്യായവും പത്തിവിടെക്കഴിഞ്ഞിതു
ദുഃഖഹാരേശന കേൾപ്പിൻ കഥാശേഷവും.

—— (*) ——

1 ഇംഗൻ—ഉദ്ധതൻ.

# പതിനൊന്നാം അദ്ധ്യായം

സംഘുഷ്ണഘോരാരവം കംഠീകരാളനം
ലംഘപക്ഷാസ്യനം മന്ത്രിമാരാകിന
വിഭ്രമിതാംഗനം വിഭ്രമീകാക്ഷനം
അഭ്രവർണ്ണൻ മനുണ്ഡധനം മക്ഷിക്രുത്
സപത്നീകളാകുന്ന മാനപ്രത്യൂഷനം
ശത്രുവിക്രുഷ്ടനം ധൃഷ്ടനം പുഷ്ടനം
മററും മഹാകാര്യഗൌരവപാതമായ്
[1]തെററന്നാതമിപ്പ [2]മന്ത്രം തുടങ്ങിനാർ.
[3]ഗോപുരാഗ്രേ വന്നു മാർത്താണ്ഡഭൂമിപൻ
കോപേന സേനയാ [4]സാകമിരിക്കുന്നു.
ആയിരം പേർ പോയ് ചതിച്ചുകൊന്നീടുവാൻ
ആയോധനേയവൻ കൊന്നാനവർകളെ.
ആറുംപ്പട്ടുബന്ധകർ തന്നുടെ സൂത്രവും
കീഴ്പ്പട്ടുപോയീ യവന ഫലിച്ചീല.
മല്ലകന്മാരവനരികിൽ ചെന്നു
ലജ്ജകന്മാരായ് വിലങ്ങിൽ കിടക്കുന്നു.
സംക്ഷേപകന്മാർ സഹസ്രം മനുഷ്യരെ
ഹിംസിച്ചു നാഴികയഞ്ചിനാൽ ഭൂമിപൻ.
ഇന്നലെ രാത്രിയിവിടേക്കു വന്നിട്ടു
കൊന്നു മുടിച്ചുള്ളു ചുട്ടു പോയീടിനാൻ[5].
നമ്മെയശേഷം മുടിക്കുമവനെന്നു
എന്മനസ്സിൽ സ്ഥിരമായിട്ടു തോന്നുന്നു.
എന്തു നാം ചെയ്യേണ്ടു മന്ത്രിപ്രവീരരെ !
ഹന്ത ചിന്തിച്ചുറപ്പിച്ചു ചൊല്ലീടുവിൻ.

---

1 തെററെന്നു=പെട്ടെന്ന്. 2 മന്ത്രം=ആലോചന. 3 ഗോപുരം=കോട്ടവാതിൽ. 4 സാകം=ഒരുമിച്ച്. 5 വന്നതു മഹാരാജാവാണെന്നുള്ള ധാരണയാൽ പറയുന്നതാണിത്.

ഇത്തരം സംവൃണ്ണഘോരോക്തി കേട്ടവർ
അത്തൽ ക്രൂരാത്മയവനോടു ചൊല്ലിനാർ.
ആയിരം പേരവർക്കൈവശമാകയാൽ
അയ്യോ ചതിച്ചു വധിച്ചാരവർകളെ.
മററുള്ളവരല്പമായിട്ടിരിക്കയാൽ
പുററിപ്പിടിച്ചു വിലങ്ങിലങ്ങിട്ടും.
സംശപ്തകന്മാരുടെ മരണങ്ങളും
സംശയമില്ല ചതിയിലകപ്പെട്ടു.
ഇന്നലെയേകനിവിടത്തു വന്നതു
മന്നമറിഞ്ഞില്ല ഞങ്ങളും മാനിയേ !.
[1]കൊള്ളിവച്ചീടിനാൻ വീട്ടിനെക്കള്ളനും
കൊള്ളിവെക്കും ചിലർ രാത്രിയിൽ നിർണ്ണയം.
ഇങ്ങിനെ രണ്ടായതോർത്തും മഹീപതേ !
ഇങ്ങു വൈണ്ണാദേഹശത്രുവാം ഭൂമിപൻ
വന്നിരിക്കുന്നെന്നുമാത്രമറിഞ്ഞുമേ
പിന്നതു വേണ്ടാ വധിക്കുന്നതൊന്നഹോ.
സന്നദ്ധരായിട്ടിരിക്കുന്ന നമ്മുടെ
സന്നാഹമൊക്കെയും വീരചൂഡാമണേ !.
രണ്ടുനാൾക്കുള്ളിലവരെ വധിക്കുന്ന
കണ്ടുകൊൾകങ്ങടെ ബാഹുപരാക്രമം.
ഇങ്ങിനെയങ്ങവർ ചൊന്നോരനന്തരം
അങ്ങവൻ തന്റെ [2]വയസ്യനാകും നൃപൻ
ചൊന്നാൻ മഹീപതേ ! കേൾക്ക വൈപ്പാവനം
മന്നവനിപ്പോളുള്ളതല്ല നിർണ്ണയം.
കൊല്ലുമവൻ നമ്മെയൊക്കെ ക്ഷണംകൊണ്ടു
എല്ലാമൊക്കെമെ നമ്മുടെ ഭൂമിയെ.

---

1 കൊള്ളിവെച്ചുക=തീവെച്ചുക. 2 വയസ്യൻ=സ്നേഹിതൻ.

എന്നതുകൊണ്ടവനോടു പിണങ്ങാതെ
ചെന്നു വണങ്ങിയാൽ രക്ഷിച്ചിടുമവൻ.
ഞാനും വരുന്നിതു തത്ര പോകാം വിഭോ!
മാനം നടിച്ചുടർ[1] ചെയ്യുന്ന ഭൂപതേ!.
എന്നതു കേട്ടുടൻ സംഹാ[illegible]ലാതനും
ഒന്നു കോപിച്ചുനോക്കിപ്പറഞ്ഞീടിനാൻ.
പണ്ടു മഹീപതിയെത്രപേർ ഭൂതലേ
ഉണ്ടായിരുന്നവരൊക്കെയിരിക്കുന്നോ.
പോരതിലെത്തി മരിച്ചവർതന്നുടെ
[2]പേരുമാത്രമൊഴിയാതെയിരിക്കുന്നു.
[3]ഭീരുവാം നീ മമ മുന്നിലിരിക്കേണ്ട
പാരാതെ പോക ജയിക്ക ശത്രുക്കളെ.
എന്നതു കേട്ടവൻ മെല്ലെയെണീറ്റിച്ചു
ചെന്നു വെള്ളിമാമലവാസനരികെ
ദൂരത്തു നിന്നു നമിച്ചു മഹേശനെ
സാരജ്ഞതയോടു സ്തുതിച്ചുതുടങ്ങിനാൻ.
ദേവകാൎയ്യാൎത്ഥമായ് ഭൂമൗ പിറന്നൊരു
ദേവദേവ! മഹാഭൂപ! നമോനമഃ.
ജാതനായന്നുതൊട്ടാപത്തിൽ മുങ്ങിന
[4]പോതഭൂപാല! നമസ്തേ നമോനമഃ.
ഭൃത്യരാൽ കാട്ടിലെടുത്തലയപ്പെട്ട
മൎത്ത്യേശ്വര! സൂൎയ്യതുല്യ! നമോനമഃ.
ആറുസംവത്സരം മാറിനിന്നിട്ടഹോ
ഏറിയ വിദ്യ പഠിച്ച ഭൂപ! നമഃ.
ഘോരമാം [5]ഗഹ്വരത്തുങ്കൽ പതിച്ചിട്ടു
പാരാതെ [6]ഗൎത്തമാൎഗ്ഗേണ പുറപ്പെട്ടു

1 ഉടർ = യുദ്ധം. 2 പേരു = കീൎത്തി. 3 ഭീരു = പേടിയുള്ളവൻ. 4 പോതം = കുട്ടി. 5 ഗഹ്വരം = ഗുഹ. 6 ഗൎത്തം = ഭൂമിയുടെ കുഴി.

ഏകാകിയായ്ഭൂമിനിജ ഭൃത്യരെക്കണ്ടിട്ടു
പോകത്തുടങ്ങിയ നാഥ ! നമോനമഃ.
ഗൌരീതീർത്ഥത്തിൽനിന്നു വരംവിധൌ
വൈരിപരാജിതനായോടി ചെല്ലവെ
ജാല്യനാൽ രക്ഷിതനായൊരു ഭൂമിപ !
ഭൂപമസമാന ! നമസ്തേ നമോനമഃ.
രണ്ടാമതും സമരത്തിൽ ഭയപ്പെട്ടു
മണ്ടിശ്ശിവന്റെ ക്ഷേത്രേ ഗമിച്ചിട്ടു
തന്റെ വേഷം ദ്വിജന്നു നല്കി ദ്വിജൻ–
തന്റെ വേഷം ഗ്രഹിച്ചു ദ്വിജമൂർത്തി
കണ്ടു ശത്രുക്കളോടൊന്നിച്ചുഭുജിച്ചിട്ടു
മിണ്ടാതെ പോരുന്നൊരു കാകപക്ഷ ! നമഃ.
ഏകാകിയായൊരു മാറാപ്പു കൈക്കൊണ്ടു
ശോകാൽ ജനസ്ഥാനദേശം ഗമിച്ചിട്ടു
[1]വത്തംസമാളും സമസ്തഭൂഭൃത്തിനോ[2]–
ടു വാങ്ങിച്ചോരു ഭൂപ ! നമോനമഃ.
മൂന്നുസംവത്സരം മീനാക്ഷിയെ ഭജി-
ച്ചുന്നതസേനയാ സാകം പുറപ്പെട്ടു
രാജ്യാഭിഷിക്തനായ് [3]നാഗാലയം പുക്കു
പൂജ്യനായ്ത്തത്ര ഇരുന്ന നാഥ ! ജയ.
വൈരികൾതന്നെ വധിച്ചു ഭയം തീർന്നു
സ്വൈരവാസം ചെയ്തു [4]പൌഗണ്ഡ ! തേ നമഃ.
ദംഭേന കൊല്ലുവാൻ വന്ന ജനങ്ങൾ തൻ
ഡംഭങ്ങൾ തീർത്തു മഹാഡംഭഹീനസപോൽ
യുദ്ധത്തിനായ്വന്നിവിടെക്കെഴുന്നള്ളി
ബാലകോപം വസിക്കുന്ന ഭൂപ ! നമഃ.

---

1 വത്ത(ത്ര)ംസം=ശിരോഭൂഷണം. 2 ഭൂഭൃത്ത്=രാജാവ്. 3 നാഗാലയം=നാഗർകോവിൽ. 4 പൌ(പോ)ഗണ്ഡൻ=ബാലൻ.

നീയെന്നിയെ ഒരു ആശ്രയമില്ല മെ
[1]മായമൊഴിഞ്ഞു രക്ഷിക്ക ദയാനിധെ !.
സംഘണ്ണഘോരൻ പണ്ടുപണ്ടെയുള്ള
ലംഘനമില്ലാത്ത ചണ്ഡാതി ഞാനഹോ
ശല്യങ്ങൾ വേണ്ടെന്നു ചൊല്ലുകകാരണാൽ
കൊല്ലുവാൻ വന്നാൻ ഭയപ്പെട്ടു ഞാനഹോ
നിന്നെശ്ശരണമായ് വന്നു പ്രാപിച്ചു ഞാൻ
എന്നെ രക്ഷിക്ക ശരണാഗതപ്രിയ !.
ഏവം സ്തുതിച്ചു നമിച്ചു വിനീതനായ്
സേവകനാവെന്നു നിൽക്കുന്ന ഭൂപനെ
കണ്ടു കൃപയോടു വൈപ്രാവണൻ ഭൂപൻ
ഇണ്ടൽ കൃതാന്തഭയം കെടുത്തീടിനാൻ.
തന്നുടെ പാരത്തു സർവ്വദാ നിൽക്കണം
ഒന്നുകൊണ്ടും ഭയം വേണ്ടെന്നു ചൊല്ലിനാൻ.
ഇങ്ങിനെ ക്ഷേമകനാമനാം ഭൂപനെ
അന്നു രക്ഷിച്ചു വൈപ്രാവണഭൂപതി.
അദ്ധ്യായവും പതിനൊന്നു കഴിഞ്ഞിതു
അത്യാദരവോടു കേൾക്കെടോ ശേഷവും.

———(o)———

1 മായ = കപടം.

# പന്ത്രണ്ടാം അദ്ധ്യായം.

വൈപ്രാവണേശ്വരൻ വിട്ടയച്ചീടിനാൻ
അപ്രിയം ചെയ്യാത്ത [1]പട്ടഗരെല്ലാരെ
കൂടവെ മഞ്ചികന്മാരെയും വിട്ടിതു.
ഉടൻ കൂടാതവർ സംഘീഭൂതന്മാരായി
ചെന്നു തൊഴുതറിയിച്ചാരവസ്ഥകൾ.
മന്നരിൽ മന്നവൻ വൈപ്രാവണേശ്വരൻ
കൊല്ലുവാൻ വേലചെയ്തീടിന ഞങ്ങളെ
അല്ലൽ കൂടാതയച്ചാൻ ജഗന്നായകൻ.
കാരുണ്യവാരിധി അത്ര ദയയുള്ള-
താരുമില്ല ഭുവിയെന്നതു നിർണ്ണയം.
കഷ്ടം മഹാപാപികൾ ഞങ്ങൾ മന്നവ !
ഇഷ്ടനെ വധിപ്പാൻ നിരൂപിക്കയാൽ.
സംഹാരകാലാഗ്നിയെ [2]പ്പൊലിപ്പിച്ചീടുവാൻ
[3]സംഹതിയായി ഗമിക്കും ശലഭങ്ങൾ
ഒക്കെ ദഹിച്ചുപോം സംശയമില്ലഹോ
മിക്കതും ചാമവനോടിടഞ്ഞീടിൽ നാം.
ദൈവമോ വിരോധമവനോടു ഭൂപതേ !
കണ്ടു വണങ്ങുക രക്ഷിച്ചിടുമവൻ.
ഇത്തരമറ്റമില്ലാതെ പറഞ്ഞതി-
ന്നുത്തരം ചൊല്ലാതെ ഹാർദ്ദകുലാധിപൻ
സൌധോപരിയവരോടു കരേറിനാൻ
യോദ്ധാക്കൾ തന്റെ വരവു കാണ്മാൻ തദാ.
തെക്കോട്ടു നോക്കുന്നനേരത്തു കണ്ടിതു
ഉത്കടഘോഷം പടകൾ വരുന്നതു.

---

1 പട്ടഗർ = പട്ടത്തിൽ കേറിവന്നവർ. 2 പൊലിക്കുക = കൂട്ടുക, വർദ്ധിപ്പിക്ക. 3 സംഹതി = കൂട്ടം.

വാരിധിപോലെ വരുന്ന പട കണ്ടു
പാരം ഭയം പൂണ്ടു പൊന്നാനവരോടു.
ഘോരഘോരം വരുന്നൊണ്ടു പടജ്ജനം
വീരരായുള്ളവരെപ്പറഞ്ഞീടുവിൻ.

എന്നതു കേട്ടു നിജകിങ്കരാളികൾ
മന്നവനോടു പറഞ്ഞുതുടങ്ങിനാർ.
കേൾക്കണമെങ്കിലോ മുൻപെ വരുന്നവൻ
ഉത്ഭടനാകും ഖനൻ കാലാന്തകസമൻ.
പൊന്നണിഞ്ഞൊരാനക്കഴുത്തിൽ വരുന്നിതു
ഇന്നലെ വന്നഗ്നിവച്ചു മഹാബലൻ.
മല്ലെല്ലുകവർക്കൊരുത്ത കേസരി
എല്ലാരെയും ക്ഷണംകൊണ്ടു കൊല്ലുന്നവൻ
തുള്ളുന്ന വെള്ളക്കുതിരയിൽ കേറീട്ടു
വെള്ളിക്കവണിയെ വീശിവരുന്നതു കാൺ.
പൊന്നംശിബികയിൽ മിന്നൽസമാനമായ്
മിന്നുന്നിതാ ഉഗ്രഗൗരവനാം ഭോജൻ.
വസ്ത്രം കറുത്തുടുത്തു കുതിരമേൽ
ശസ്ത്രം ധരിച്ചുഹിക്രുമൻ വരുന്നിതു.
മത്തഗജോപരി സംഘടിതൻ നല്ലൊരു
മത്തേഭ[1]മസ്തകെ കത്തിവരുന്നതു കാൺ.

ക്രൂര[2]പരിവൃഢനാശാനൻ നല്ലൊരു
ക്രൂരനുമേറി വരുന്നു കുതിരമേൽ.
ദക്ഷനാകുന്നൊരു ഭിക്ഷുകവാണിഭൻ
[3]അക്ഷിസംക്ഷുബ്ധനായാത്തു വരുന്നഹോ.
അൻപതുപേരൊരുമിച്ചു വരുന്നതു
വൻപരമാപശ്ശരായുധങ്ങൾക്കഹോ

---

1 ഇഭം=ആന. 2 പരിവൃഢൻ=നായകൻ, പ്രഭു. 3 അക്ഷിസംക്ഷുബ്ധൻ=കോപംകൊണ്ടു കണ്ണു ചുവന്നവൻ.

ബാലാർക്കകോടിപ്രഭയാ വളന്നു
ബാലമാർത്താണ്ഡമഹീപതി ശ്രുതലെ.
ലക്ഷം ഭടാധിപർ പുരവും നിറഞ്ഞിട്ടു
ലക്ഷ്മധർമ്മിഷ്ഠപരിവൃഢൻ പോരുന്നു.
എല്ലാവരോടുമീവടകാ വന്നിട്ടു
കൊല്ലുമവൻ നമ്മെയില്ലൊരു സംശയം.
ഒന്നുകിൽ ചെന്നു ശരണം ഗമിക്കണം
അന്നല്ലതാകിലൊളിച്ചുപോയീടണം.
ഭേരാവിനെക്കാൺകയർജ്ജുനവർണ്ണമായ്[1]
യുദ്ധത്തിനാരൊരുത്തൻ വരുന്നോട്ടു ശ്രുതലെ.
ഇങ്ങിനെ ചൊന്നൊരു മണ്ഡകന്മാരോടു
നിങ്ങളുടെ ഗുണദോഷങ്ങൾ പിന്നെയാം.
പൊയ്യൊക്കെയിപ്പോൾ വധിക്കുന്നതില്ലടൊ
ചാകുംകാലം വരുമപ്പോൾ വരുമിടാം.
എന്നു പറഞ്ഞങ്ങയച്ചാനവർകളെ
വന്നുഗ്രസേനാ വളഞ്ഞിതു കോട്ടയെ.
അദ്ധ്യായമത്ര കഴിഞ്ഞിതു ചെലശം
ശ്രദ്ധയാ കേൾക്കെ പറയുന്നിതൊണ്ടു ഞാൻ.

(൦)

1. അർജ്ജുനവർണ്ണം = വെളുപ്പുനിറം.

# പതിമൂന്നാം അദ്ധ്യായം.

ശൂരരാം മാർത്താണ്ഡഭൂപാലസേനകൾ
ഘോരഘോരം വിളിച്ചാർ [1]രണാർത്ഥം തദാ.
സംഘട്ടഘോര ! വരികെടോ പോരിന്നു
സംഘങ്ങളോടും മദിപ്പാൻ [2]മൃധാങ്കണേ.
ദുഷ്ട ! ശഠമതേ ! കഷ്ട[3]ചേഷ്ടപ്രഭോ !
ദുഷ്ടമഹാപാപി ! പോരിക പോരിന്നു.
കഷ്ടനായ് തന്നോടെതിർത്തണീടിലും
കണ്ഠങ്ങൾ ഖണ്ഡിക്കുമില്ലൊരു സംശയം.
ഇത്ഥം പറകയും ഭീതി തകർക്കയും
ഉദ്ധതരായ ക്രുദ്ധരായാർത്തു വിളിക്കയും
ഇങ്ങിനെ ശത്രുഭടകൾ വിളിക്കുമ്പോൾ
തിങ്ങിന കോപേന സംഘട്ടഘോരനും
വിഭ്രമിച്ചും ഗജേന്ദ്രനോടോത്തു ചൊല്ലീടിനാൻ.
[4]അഭ്രമാതംഗസമ ! ശത്രുസേനായാ
സാർദ്ധം പിറപ്പെട്ടു ക്രുദ്ധശത്രുക്കൾതൻ
മൂർദ്ധാവുകളെയരിഞ്ഞു ക്ഷണംകൊണ്ടു
ഉർവ്വ്യാ[5]കളേബരരാക്കി വരികെന്നു
ക്രുദ്ധനായ് ചൊല്ലീട്ടവന്റെ ഉരുവായ
പൈരഷ്ഠ്യവ്യനെത്തളാ സേനാനിയായിട്ടു
[6]പുഷ്കലമോദമഭിഷേകവും ചെയ്തു.
പോയാൻ പെരുമ്പടയോടു മന്ത്രീന്ദ്രനും
പോരിന്നു [7]കാവ്യാംശിയായ പൈരഷ്ഠ്യവ്യനും.

---

1 രണാർത്ഥം=യുദ്ധത്തിനായിട്ട്. 2 മൃധം=യുദ്ധം. 3 ചേഷ്ട=പ്രവൃത്തി. 4 അഭ്രമാതംഗം=ഐരാവതം. 5 കളേബരം=ശരീരം. 6 പുഷ്കലം=പൂർണ്ണം. 7 കാവ്യൻ=ശുക്രൻ.

മററും മഹാഭടനായകവീരരും
ഉററമാം [1]വാരണ[2]വാജിരഥസമം
ഭേരീപടഹമൃദംഗവാദ്യത്തോടും
ഘോരമാം കൊമ്പുകുഴൽനിനാദത്തോടും
വാളും പരിശയും ശൂലം ഗദകളും
പാളികൾ വേലുകൾ വില്ലും ശരങ്ങളും
അഗ്നിശസ്ത്രാദിനിഖിലായുധത്തോടും
[3]മഗ്ന[4]ഭരണ[5]ധൂളരായിപ്പുറപ്പെട്ടാർ.
അപ്പോൾ മഹാസ്വാമി മാർത്താണ്ഡഭൂപതി
കെല്പോടു [6]സേനാനിയായുഗ്രഗൌരവം
സന്തുഷ്ടനായഭിഷേകവും ചെയ്തിട്ടു
രണ്ടു[7]കക്ഷ്യായിത്തിരിച്ചു പടകളെ.
ലക്ഷധന്വിഷ്ഠപരിവൃഢവീരനാം
ദക്ഷരാം ലക്ഷം ഭടനായകന്മാരും
ഉത്ക്കടശക്തരാം സേനാഗണങ്ങളും[8]
തെക്കായ കൈകൾ നിന്നീടിനാർ പോരിനായ്.
സേനാനിയാമുഗ്രഗൌരവവീരനാം
മാനവശ്രേഷ്ഠനാം മാർത്താണ്ഡഭൂപനാം
ആയുധാചാര്യരും ഭിക്ഷുവാണിഭനും
ആയോധനെ പടുവാമഹിക്രോധിയും
[9]യോദ്ധൃപ്രവീരൻ ഖനൻ സ്വാമിഘൃഷ്ടനാം
യുദ്ധസന്നദ്ധബഹുഭടസംഘവും
നിന്നു കിഴക്കടിക്കിൽ ചെന്നു പോരിനായ്
വന്ന [10]പ്രതികളും രണ്ടായഹോ തദാ.

---

1 വാരണം = ആന. 2 വാജി = കുതിര. 3 മഗ്നം = പററിയള്ള്. 4 ഭരണ = ഭൂഷി. 5 ധൂളം = ചൊടിയുള്ള്. 6 സേനാനി = സേനയെ നയിപ്പിക്കുന്നവൻ. 7 കക്ഷ്യ = ഭാഗം. 8 ഗണം = കൂട്ടം. 9 യോദ്ധാവു = ഭടൻ. 10 പ്രതി = എതിർപട.

എന്നതു കണ്ടോരു മിത്രഗാംഭീര്യവാൻ
ചെന്നു ചെറുത്താൻ ഗജോപരിസ്ഥം പ്രഭും.
മിത്രഗാംഭീര്യനെക്കുത്തിനാനാനയും
മിത്രഗാംഭീര്യനൊഴിഞ്ഞടിച്ചീടിനാൻ.
തൊട്ടിതു തുമ്പിക്കൈകൊണ്ടു പിടിപ്പാനായ്
തട്ടിക്കളഞ്ഞിട്ടു മാററു താഡിച്ചാൻ.
പെട്ടെന്നു വാലിൽ പിടിച്ചിതു മിത്രഗൻ
വട്ടത്തിൽനിന്നു ചുഴന്നു കരീന്ദ്രനാം.
ഏറിന കോപാലുഴറി[1] കരിവരൻ
മാറിനാൻ കുത്തു മിത്രഗംഭീരനേം.
കാററിനെക്കാൾവേഗമോടോടിയടുത്തിട്ടു
ഊററമായാന പൊക്കി മിത്രവീരനെ.
അപ്പോഴവനിയിൽ വീണുപോയീ ബലാൽ
കെല്പോടു കോപിച്ചു കുത്തിനാനാനയും.
തെററെന്നു ശങ്കയാൽ ഭൂമിയിലേററിതു.
ചെറുതുമേററീല മിത്രപ്രവീരനിൽ.
വാരണവീരനും മിത്രപ്രവീരനും
ഘോരഘോരം യുദ്ധമാററു പോരുംവിധൌ
ഭൂമി നടുങ്ങി കലുങ്ങി ജഗത്ത്രയം
ഭീമം പടജ്ജനമാർത്തുവിളിച്ചിതു.
ആന തടുത്തിതടിച്ചിതവറ്റേയും
സേനകളൊട്ടൊഴിഞ്ഞോട്ടമോടിയും
[2]ആരവാരങ്ങളും [3]ദുർന്നിമിത്തങ്ങളും
പാരമായ്ക്കണ്ടു ഭയം പൂണ്ടു ഘോഷാവൃ
തോമതിലാഗ്നേയശസ്ത്രവും കൈക്കൊണ്ടു
പാരാതെ വന്നാനതിക്രോധിനാ സമം.

---

1 ഉഴറുക = സംഭ്രമപ്പെടുക. 2 ആരവാരം = ശബ്ദം. 3 ദുർന്നിമിത്തം = ദുശ്ശകുനം.

അന്നേരമാനയും മിശ്രപ്രവീരനും
തമ്മിൽ പൊരുതു ഭയങ്കരമാംവണ്ണം.
യോദ്ധാവിനെക്കണ്ടു പ്രസ്തുതവീരനും
ക്രുദ്ധനായസ്ത്രശസ്ത്രങ്ങൾ പ്രയോഗിച്ചാൻ.
യോദ്ധാവുമങ്ങിനെ ശസ്ത്രം പ്രയോഗിച്ചു
യുദ്ധം ഭയങ്കരം ചെയ്തുവരുംവിധൗ
കൊമ്പനാമാനക്കു കോപം പൊറായ്കയാൽ
പിൻപോട്ടുവാങ്ങിയിട്ടാഞ്ഞു കുത്തുന്നു
കുത്തുന്ന കുത്തുകളൊക്കെ നിലത്തെന്നി
കുത്തൊന്നുമേൽക്കുന്നതില്ല മിശ്രാധിപ.
പിന്നെയും പിന്നെയും മിശ്രപ്രവീരനെ
ഖിന്നനാമാനയും കുത്തുതുടർന്നപ്പോൾ
കുത്തു കൊള്ളാഞ്ഞു കോപിച്ചഹോ [1]കുഞ്ജരൻ
എത്തിപ്പിടിച്ചു മേല്പോട്ടെറിഞ്ഞീടിനാൻ.
കൊമ്പിൻമുനകളിൽ വീഴണമെന്നോർത്തു
കൊമ്പുമുയർത്തിയിട്ടാന നിൽക്കുംവിധൗ
സംഭ്രമത്തോടന്നു ശസ്ത്രമെടുത്തിട്ടു
വൻപനാം യോദ്ധാവു ലാക്കുതെറ്റാതെ.
[2]ഹസ്തികഴുത്തറ്റു തുമ്പിക്കരം വാമ—
ഹസ്തവും [3]ലസ്തകം അസ്ത്രവും പ്രസ്തുതൻ
മസ്തകത്തോടു വലംകരം ഞാണറ്റു
ശസ്ത്രമെറിഞ്ഞുപോയ് വാളുവീണങ്ങാൻ പതിൽ.
മിശ്രവീരനതിൻമീതു വീണീടിനാൻ
വിശ്രുതം പൂമഴ പെയ്തിതു ദേവകൾ.
കണ്ടവർ കേട്ടവർ കൊണ്ടാടിനാർ തുലോം
ഇണ്ടലോടോടിനാർ ശേഷിച്ച സേനകൾ.

---

1 കുഞ്ജരം = ആന. 2 ഹസ്തി = ആന. 3 ലസ്തകം = വില്ലിന്റെ നടുവ്.

വിരുദ്ധിച്ചങ്ങനെ ശിഷ്യുകൾ കൊന്നിട്ടു
അശ്രമാത്തണ്ഡസമബലരുൻ സംഗരെ.
അന്നേരിന്നാം തോറാറു സാംഘൂണ്ണഘോരർകും
സന്താപമെത്രയും ഖിന്നരായ് മാററിനാർ.
അദ്ധ്യായമിപ്പോരം കഴിഞ്ഞു ത്രയോദശം
അത്യാശയാ കേട്ടുകൊൾക പറഞ്ഞിടാം.

—— (൦) ——



ഇഷ്ടൎക്ക് ദുഷ്ടി കരയുന്നതു കണ്ടു
കഷ്ടകാലമെന്നു നിശ്ചയിച്ചീടണം.
ഇത്തരം ദുഃഖേന ചൊന്നതു കേട്ടിട്ടു
ഉത്തരം ചൊല്ലിനാൻ പൌരസ്ത്യനന്ദം തദാ.
വേണ്ടാ വിഷാദം മഹീപതേ ! കേൾക്കെടോ
ഉണ്ടാം ശരീരിണാം ദുഃഖവും സൌഖ്യവും.
മാനുഷനായിപ്പിറന്നാൽ വരേണ്ടതു
ഉണ്ടാനാവുമീശ്വരനോടു സായുജ്യവും.
രണ്ടുണ്ടു മോക്ഷപദവീമറികെടോ
രണ്ടിലൊന്നീശങ്കലേകനിഷ്ഠാനം[1]
ഒന്നു യുദ്ധത്തിലെത്തു മരിപ്പതും
ഇനിവയോൎത്തു ത്യജിക്ക മോഹങ്ങളെ.
എന്നാലൊരു കാര്യമത്ര നീ ചെയ്യണം
നന്നായി ദൂതനെക്കൊണ്ടു യോദ്ധാവിനെ.
എങ്കിലോ ഭൂപനെ ബന്ധിച്ചു സത്വരം
ശങ്കകൂടാതെ തടങ്ങിക്കെ നിറുത്തുവേൻ.
അല്ലായ്കിലോ മുഖകൌമുദിയൎക്കത്തര-
ഫല്ലാംബുജമളസൂക്ഷ്മവ്യാസാംഗ്രിയം
[2]വ്യൂഹം ചമച്ചിപ്പിനിൽക്കുന്നതാരെന്നാൽ
[3]ആഹവത്തിങ്കൽ അവനെ ഞാൻ കൊല്ലുവേൻ.
ആയതിനുക്കൊതിരിക്കുന്നതാകിലോ
[4]യായികൾ പോകണമെന്നതു ന്യായവും.
എന്നാലൊരു കാര്യമുണ്ടസമജ(?)നീ
ഇന്നൊരു ദൂതനെ തെററന്നയച്ചുട
വേണം വിരോധം ശമിച്ചുകേൾക്കാലമെ
ഉണ്ടാക്കവതോ അനൎത്ഥമെന്നിങ്ങിനെ

---

1 നിഷ്ഠ = അവസാനം. 2 വ്യൂഹം = സേനാസന്നിവേശം — സൈന്യത്തെ ഓരോ തരത്തിൽ നിറുത്തുക. 3 ആഹവം = യുദ്ധം.
4 യായീ = പാരതി - പടി.

‘ചേരളുദയമാർത്താണ്ഡവർമ്മൻ’, ‘പരാന്തകപാണ്ഡ്യൻ’, ‘കേരളാങ്കുശചോളൻ’ എന്നും മറ്റുമുള്ള തരത്തിൽ വംശപ്പേരുകൾ കുറെക്കാലം നിലനിന്നു എന്നും, സാക്ഷാൽ കുലശേഖരപ്പെരുമാളുടെ കനിഷ്ഠപുത്രനായ ‘മാർത്താണ്ഡവർമ്മപ്പെരുമാൾ’ ‘കീഴ്പ്പേരൂർ’ (ആററിങ്ങൽ സ്വരൂപത്തിന്റെ മൂലകുടുംബം) സ്വരൂപത്തിൽ നിന്ന് ഒരു രാജകന്യകയെ വിവാഹം ചെയ്യുകയും അവരിൽ ജനിച്ച സന്തതികളെ അദ്ദേഹം കൊല്ലത്തു രാജന്മാരായി സ്ഥാപിക്കുകയും ചെയ്തതോടുകൂടി കൊല്ലം രാജാക്കന്മാർ ‘കുലശേഖരപ്പെരുമാൾ’ എന്ന വംശപ്പേര സിദ്ധിച്ചു എന്നും, പിന്നീട്, ‘ചിറവായ്’ മൂഷകപണ്ടാരത്തിൽ’ ‘തൃപ്പാപ്പൂർ മൂപ്പ്’ എന്നും മറ്റും അന്യം വംശപ്പേര ധരിച്ചിരുന്ന മാർത്താണ്ഡവർമ്മ മഹാരാജാവ് കൊല്ലം കീഴടക്കിയതിനു മേൽ അതിലെ രാജാക്കന്മാരുടെ വംശപ്പേരായ ‘കുലശേഖരപ്പെരുമാൾ’ എന്ന ബിരുദം അവിടുത്തേയ്ക്കും അനന്തരഗാമികൾക്കും അധീനമാക്കി എന്നുമുള്ള സംഗതി നമുക്ക് കാണാം. ‘കീഴ്പ്പേരൂർ’, ‘തൃപ്പാപ്പൂർ’, ‘ചിറവാ’ (വേണാട്ടുകുടുംബം), ‘ദേശിങ്ങനാട്’ (കൊല്ലം), എന്നീ നാലു സ്വരൂപത്തിലെ സാമന്തരാജകുടുംബങ്ങൾ പണ്ടുപണ്ടേ തന്നെ സ്ത്രീവഴിക്ക് നാട്ടുബന്ധമുള്ളവയായിരുന്നതിനാൽ ‘ചിറവായ്’മൂപ്പായ മഹാരാജാവിനു കൊല്ലം രാജാക്കന്മാരുടെ മുൻ വിവരിച്ച വംശപ്പേരും (കുലശേഖരപ്പെരുമാൾ എന്നതിനും) അവകാശം സാധിച്ചതായിരിക്കണം. അങ്ങനെ അല്ലെങ്കിൽ ഒരു രാജ്യം കീഴടക്കിയതുകൊണ്ടു മാത്രം അതിലെ രാജാക്കന്മാരുടെ വംശപ്പേരും ധരിക്കുവാൻ ന്യായമില്ലല്ലോ. ഇതിൽനിന്നു നമുക്കൊന്നു മനസ്സിലാകുന്നതെന്തെന്നാൽ—മഹാരാജാവും അന്നത്തെ കൊല്ലംരാജാവും സ്ത്രീവഴിക്കു കുലശേഖരവംശജന്മാരായിരുന്നു എന്നാണ്. ഒന്നുകൊണ്ടു വംശപ്പേര മാറിപ്പോയതിനാൽ, വാസ്തവത്തിൽ ഇവർ ‘കോല’വംശമായിരുന്നാലുംതന്നെ, അങ്ങനെയെന്നു പറയുന്നതിന് അവകാശമില്ല. ‘യാദവന്മാർ’ എന്ന വംശപ്പേരാകട്ടെ കൊല്ലവർഷം ൪൮൫-ൽ അവതരിച്ച ‘സംഗ്രാമധീരൻ രവിവർമ്മചക്രവർത്തി’ക്കു പിമ്പാലം മാഞ്ഞുപോയിരിക്കുന്നു. ചേരവംശക്കാരും മറ്റും അക്കാലത്തു കീഴ്പ്പേരൂരിലോ ചിറവായിലോ കൊല്ലത്തോ വിവാഹബന്ധത്തിൽപ്പെട്ടിരുന്നവരായി റിക്കാർഡു കാണുന്നില്ല. അതുകൊണ്ടുതന്നെ ഇരു കിളിപ്പാട്ടിൽ രണ്ടാംകാണ്ഡം രണ്ടാം അദ്ധ്യായത്തിൽ—

“ചേരമാൻ മൂപ്പത്തിരണ്ടായ് പകുത്തിട്ടു
നാടൊക്കെയും നിജ മക്കൾക്കു നൽകിനാൻ.

പൌഷ്ണവ്യൂഹം [1]മഹച്ഛ്രേഢിവ്യൂഹം തത്ര
മുഷ്കരന്മാരുറപ്പിച്ചു നിർത്തിനാൻ.
തെററെന്നു മാർത്താണ്ഡഭൂമിപസേനകൾ
ഉററമായ് പോർചെയ്തു തോററാരേററാ തദാ.
ഭേരി മുഴക്കിനാർ സംഘുഷ്ടഘോരമൊൻറ
വീരരാം സേനകൾ [2]ജിതപരരാകയാൽ.
മാർത്താണ്ഡഭൂമിപനേറിന പീഡയാ
മാർത്ത്യമൂർദ്ധാവിനോടേവമരുൾചെയ്തു.
ബാല ! കുമാര ! [3]കുമാരന്നേരായ
ശൂര ! സുകുമാര ! സുന്ദര ! കേൾക്കെടോ.
പോരിന്നു പൌഷ്ണവ്യൂഹനാശ്രുവിളിക്കുന്നു
ഘോരഭയങ്കരമാകുന്ന വ്യൂഹവും.
പൊളിപ്പിന്നവരോടെതൃത്തീടുവാൻ
നീയൊഴിഞ്ഞാരെയും കണ്ടീല ശക്തനായ്.
കൈരവ(?)മാകുന്ന ശയ്യയിൽ പണ്ടഹോ
വൈരികളെ ജയിപ്പാൻ വിഷമിക്കയാൽ
ചണ്ഡപ്രസൂതരിൽ ചണ്ഡൈകസോദരൻ
തച്ചണ്ഡകേളിയോരാത്മസോദരൻ തന്നുടെ
ശേഷ പിതാവു നരസിംഹമൂർത്തികൾ
ക്രൂരം വെളി കൊടുത്തീടിനാൻ ശൂരവാൻ.
തത്പുത്ര ഭാഗിനേയ ! മനോഹര !
മത്ഖേദമിന്നു നീയത്ര മാററീടണം.
പോരിന്നു പോക വൈകാതെ സഹായമായ്
[4]പോതം ജനങ്ങൾ സമർത്ഥരായുള്ളവർ.

---

1 ശ്രേഢീ=ഗണിതശാസ്ത്രപ്രസിദ്ധമായ ഒരു കണക്ക്. 'ശ്രേഢീവ്യവഹാരം' എന്നു പറയുന്നതു് ഈ കണക്കിനെ സംബന്ധിച്ചാണ്. മഹച്ഛ്രേഢീ മഹാശ്രേഢീ എന്ന രൂപത്തിൽ പ്രയോഗിക്കുന്നതാണ് ന്യായം. 2 ജിതപരൻ=ജയശീലൻ. 3 കുമാരൻ=സുബ്രഹ്മണ്യൻ. 4. പോതം=വഹം.

ശൂലം പട്ടിസം മുസലവും ചക്രവും
വേലോട് വെൺമഴു കുന്തം ഗദകളും
ഉളളും മുനയോടിളകും ചുരികകൾ
ഉലക്കം നട്ടങ്ങും കട്ടത്തിലവാളുകൾ
മിന്നിപ്പുരിശകൾ വില്ലും ശരങ്ങളും
[1] തൂണീര [2] മായസവർമ്മമുഷ്ണീഷവും [3]
[4] പൂണിയും പൂണ്ട ശോഭിച്ച യോധാക്കളും
കല്ലും കവിണിയും കൈകളിലെടുത്തുള്ള
കാലാൾപ്പടകളും.......................................
തുള്ളിക്കളിക്കുന്ന വെള്ളക്കുതിരകൾ
ചക്രപ്രചക്രങ്ങളുള്ള രഥപുരങ്ങൾ [5]
[6] തോയാകരമലറീടുന്നതുപോലെ
വായുവേഗേന പരന്നു കാണായ്‌വന്നു.
പൊന്നണിഞ്ഞാനകൾ മുമ്പേതടി കൈക്കൊണ്ടു
പൊന്നിൻമലകൾ നടക്കുന്നതുപോലെ
മുന്നിൽ കുതിക്കുന്ന കാലാൾപ്പടകളും
[7] വെന്നിപ്പെരുമ്പറ ഭേരീപടഹവും
വൻകടൽ പോലെ പരന്നു വൻപട.
ഹുങ്കാരമോടുമടുക്കുന്നു നേരം
ദിക്കുകളൊക്കെ മറഞ്ഞു പൊടികൊണ്ടു
[8] ചക്രം തിരിഞ്ഞു സംഘങ്ങളാലതിബലം.
വില്ലാളിവീരനാം പാർത്ഥൻ പൃതനാമാലോക്യ
നില്ലാ പട നമുക്കെന്നുറച്ചീടിനാൻ.

---

1 തൂണീരം = ആവനാഴി. 2 ആയസവർമ്മം = ഇരിമ്പുകൊണ്ടുള്ള കവചം. 3 ഉഷ്ണീഷം = തൊപ്പി. 4 പൂണി = അമ്പ്. 5 പുരം = സമൂഹം. 6 തോയാകരം = സമുദ്രം. 7 വെന്നി = ജയഭേരി. 8 ചക്രം തിരിഞ്ഞു = ചുറ്റി.

ചൊല്ലിനാൻ മറവുള്ളപേരോടിതു കാൺക
നല്ല വരവു ഭയങ്കരമെത്രയും.
എല്ലാവരുമുറപ്പിച്ചു നിന്നീടുവിൻ
വല്ലാത്ത ധൂളീപടയകറ്റീടുവിൻ
[1]വല്ലഭമുള്ളവരൊന്നിച്ചുകൂടുവിൻ.
ഇത്തരം ചെറ്റുശ്ശ്യനും പറഞ്ഞു തദാ
സത്വരം നന്നായുറപ്പിച്ചു നിന്നിനാൻ.
മേഘങ്ങൾ [2]മാരി ചൊരിയുന്നതുപോലെ
തൂകിത്തുടങ്ങിനാരസ്ത്രശസ്ത്രങ്ങളെ
ശസ്ത്രപ്രഹാരങ്ങൾചെയ്തുചെയ്താഹന്ത
മാർഝമൂർഝാ കുലചെയ്തനേകരെ.
എത്തിയെതിർത്തിട്ടു ശൂരരായുള്ളവർ
ചത്തും മുറിഞ്ഞുമൊഴിച്ചും തുടങ്ങിനാർ.
മെല്ലെമെല്ലെ ക്രമത്താലെയടുത്തടു.
തെല്ലൽ മറുതലക്കാണെന്നു കണ്ടപ്പോൾ
അത്ര മഹച്ചക്രവ്യൂഹവും ഭേദിച്ചു
മാർഝമൂർഝാ കരയേറിനാൻ കൂട്ടത്തിൽ.
ഛിന്നമായ്‌വന്നിതു കാലും കരങ്ങളും
[3]ഛന്നമായ്‌വന്നിതു ഭാസ്കരബിംബവും.
ഖിന്നമായ്‌വന്നിതു ചെറ്റുശ്ശ്യചിത്തവും
[4]സന്നമായ്‌വന്നിതനേകായിരം പട.
[5]ധന്യകളായിതു അപ്സരസ്ത്രീകളും.
[6]ധന്വിയാം മാർഝമൂർഝാവിൻ ശരങ്ങളാൽ
മന്നിടമൊക്കെ നിറഞ്ഞതു കാൺകയാൽ
[7]ദൈന്യം മുഴുത്തരിവർഗ്ഗമുഴറിയും

1 വല്ലഭം = വാല്ലഭ്യം, ശൌര്യസാമർത്ഥ്യം, സ്നേഹം. 2 മാരി = മഴ. 3 ഛന്നം = മറഞ്ഞതു്. 4 സന്നം = ക്ഷീണിച്ചതു്, മങ്ങിയതു്. 5 ധന്യകൾ = രമിക്കുന്നതിനു മഹാവീരന്മാർ ധാരാളം കിട്ടുകയാൽ കൃതാർത്ഥകൾ. 6 ധന്വീ = വില്ലാളി. 7 ദൈന്യം = ദുഃഖം.

ചങ്ങാതി വീഴ്വതു കണ്ടു തൊഴിക്കയും
തങ്ങളിൽ തങ്ങളിൽ പാരം പഴിക്കയും
വാണം പൊഴിക്കയും കാണം കഴിക്കയും
ഘോരപ്പുഴകൾ പലവായൊലിക്കയും
വാരിധിവാരിയും കൂടിച്ചുവക്കയും
പോരിൽ നടുക്കമോടോടിക്കഴിക്കയും
നാരീജനമതുകണ്ടു പഴിക്കയും
നാരദൻ കൌതുകംപൂണ്ടു ചിരിക്കയും
നാരായണ ജയ എന്നു ജപിക്കയും
പാരാതെ വീരസ്വർഗ്ഗത്തിൽ ഗമിക്കയും
നില്ലുനില്ലെന്നു പറഞ്ഞടുക്കയും
നല്ല ശൂരന്മാർ തിരിഞ്ഞു മരിക്കയും
ആകാശമൊക്കെ വിമാനം മറക്കയും
ചാകാത്തപേർ പാഞ്ഞുപോയൊളിക്കയും
തമ്മിൽ പിരിഞ്ഞു കാണാഞ്ഞു വിളിക്കയും
കമ്പപ്പുഴയെന്ന കണ്ണീരൊലിക്കയും
ആനകൾ കൈകാൽ പടിഞ്ഞു [1]കിടക്കയും
കാണികൾ കണ്ടുകണ്ണേററമറക്കയും
കൂളികൾ കൂട്ടമിട്ടാർത്തു കളിക്കയും
കാളീ രുധിരം കുടിച്ചു [2]പുളക്കയും
ചക്രങ്ങൾകൊണ്ടു കഴുത്തു തെറിക്കയും
വിക്രമമുള്ളപേർ വെട്ടിനടക്കയും
വിഭ്രാന്തരായവർ നോക്കിത്തടുക്കയും
ഉൾക്കരുത്തുള്ളപേരേററം നടിക്കയും
മിത്രൻ ഗദകൊണ്ടു പാരമടിക്കയും
[3]അസ്രജാലങ്ങൾ നദിപോലൊഴുകിയും

1 പടിഞ്ഞ്=മുറിഞ്ഞ്, പരത്തിയിട്ട്. 2 പുളക്ക=പുളക്ക, പുലമ്പുക. 3 അസ്രം=ചോര.

ഹീനമേറ്റം മാർഝാമൂർഝാവു നിന്നിതു.
വൻപട കെട്ടു മണ്ടുന്നോരു നേരത്തു
വൻപുള്ളരികൾ വള്ളത്താരവനായും.
വ്യൂഹവും നന്നായുറച്ചാരനന്തരം
ആഹവമെത്രയും ഘോരമായ് വന്നിതു.
ബാലനായുള്ളൊരു മാർഝാമൂർഝാവിനെ
ചാലെ ചുഴന്നു പോർചെയ്തുതുടങ്ങിനാർ.
നാനാറുപേരോടും പോർചെയ്തു ബാലകൻ
താനേയടുത്താനവർകളും [1]മണ്ടിനാർ.
മണ്ടുന്നനേരത്തു ധൃഷ്ടനാം പുഷ്ടനാം
കണ്ടുകൊൾകന്നടുത്താർ പടയോടും.
[2]മാതുലൻതന്നുടെ മുമ്പിൽവച്ചാഹവെ[3]
[4]ചേതന പോക്കിനാൻ രണ്ടുപേർക്കും ക്ഷണം.
ചെന്നിതു ചാവാനവർകൾപടയെല്ലാം
ഒന്നൊഴിയാതെ ഉടൻ കൊന്നൊഴിച്ചിതു.
പിന്നെയും സംഘത്തിന്റെ ഘോരതയൊത്തുടൻ
നിന്നുകൂടാതവൻ ഖിന്നനായ് മണ്ടിനാൻ.
മററുള്ളവരോടു ചൊന്നാൻ തെരുതെരെ
തെററിന്നിവനെ വധിക്കേണം തൽക്ഷണം.
ഉററബന്ധുക്കളായുള്ള പോരാളികൾ
ചുററും ചുഴന്നു പോർചെയ്തുതുടങ്ങിനാർ.
അററമില്ലാതോളം മുള്ളുശസ്ത്രാസ്ത്രങ്ങൾ
പററലരൊന്നിച്ചു തൂകുന്നതു കണ്ടു

---

1 മണ്ടി = ഓടി. 2 മാതുലൻ = അമ്മാവൻ. 3 ആഹവം = യുദ്ധം. 4 ചേതന = ജീവൻ.

അപ്പോൾ [1]"ചതുർഭി"രിത്യാദിശ്ലോകത്തിനാൽ
ശില്പേന സിദ്ധമാം ശ്രീചക്രബന്ധനം
[2]അംഗുലീയം കൈവിരലിലിട്ടീടിനാൻ
അംഗത്തിലേല്ക്കാതെയായിതു ശസ്ത്രങ്ങൾ
തങ്ങളിലൊന്നുമേലാതെ ചമഞ്ഞയാൽ
സമ്മതിച്ചാരതു കണ്ടൊരു കാണികൾ.
നോക്കിയ നോക്കിയ ദിക്കിലെല്ലാടവും
ഉഗ്രനാം മാർത്ഥമൂർദ്ധാവിനെ കാൺകയാൽ
വൈരികൾ വിസ്മയപ്പെട്ടകന്നീടിനാർ.
വൈരം കലർന്നഹോ മാർത്ഥമൂർദ്ധാ തദാ
നന്നായുണങ്ങി വരണ്ട വനാന്തത്തിൽ
ചെന്നുടനഗ്നി പിടിപെട്ടതുപോലെ
കൊന്നുകൊന്നൊക്കെയൊടുക്കുന്നതു കണ്ടു
ചെന്ന സംഖ്യാതീതഘോരദുഷ്ടമക്കളും.
താതന്റെ മുൻപിലിട്ടപ്പോളവർകളെ
[3]പ്രേതരാജാവിൻ പുരിയിലാക്കീടിനാൻ.
അപ്പോഴതുകണ്ടു സംഖ്യാതീതഘോരനാം
ലഘു പത്മനാഭനാം കംജീകരാളനാം
പൌരഷ്യവൃന്ദം മന്ത്രിപുംഗവവീരരും
മുഖ്യരാം സാമന്തഭൂപനാം പൌരന്മാരും
പത്തു മഹാവീരരൊന്നിച്ചുനിന്നിട്ടു
അന്തർവരംമാറു എതിരെ തുടങ്ങിനാർ

---

1 "ചതുർഭിഃ ശ്രീകണ്ഠൈഃ ശിവയുവതിഭിഃ പഞ്ചഭിരപി
പ്രഭിന്നാഭിഃ ശംഭോർനവഭിരപി മൂലപ്രകൃതിഭിഃ.
ചതുശ്ചത്വാരിംശദ്വസുദലകലാശ്രത്രിവലയ-
ത്രിരേഖാഭിഃ സാർദ്ധം തവ ശരണകോണാഃ പരിണതാഃ."

എന്ന സൌന്ദര്യലഹരിയിലുള്ള ൧൧-ാമത്തെ ശ്ലോകം. 2 അംഗുലീയം = മോതിരം. 3 പ്രേതരാജപുരം = യമലോകം.

എല്ലാവരോടും തടുത്തുപോർചെയ്തിട്ടു
മെല്ലെന്ന നാലുപേരെ വധിച്ചീടിനാൻ.
പൊയ്യുള്ള ശേഷിച്ചവർ സങ്കടത്തോടു
അയ്യോ ശിവശിവയെന്നകന്നീടിനാർ.
അസ്ത്രശസ്ത്രങ്ങളേൽക്കാത്തതുകാരണം
ചിത്രസ്ഥരായി വിചാരംതുടങ്ങിനാർ.
നല്ലൊരു ജ്യോതിഷിയോടു കേട്ടിട്ടവൻ
ചൊല്ലിയറിഞ്ഞിതു മോതിരധാരണം.
മോതിരത്തെക്കളഞ്ഞല്ലാതെ വീരനെ
ആരാലുമൊന്നാൽ ജയിപ്പാൻ കഴിവരാ.
എന്നതുകൊണ്ടു ഘടപ്രഹത്താവായ
മന്നവന്റെ [1]സഖിയോടു ചൊല്ലീടിനാൻ.
അപ്പോഴവൻ മരുഭൂമിയിൽ ചെന്നിട്ടു
ശില്പമാം ലംബ[2]സുഷിരസൂത്രങ്ങളെ
ഉണ്ടാക്കിനാൻ മുഖബന്ധനമേകമായ്
കണ്ടാൽ മനോഹരം രൂപതനം ബഹു-
വിസ്താരമായതിൻമീതിൽ കടങ്ങളെ
പത്തുനൂറായിരംകോടികൾമേൽ വച്ചു
തൈലങ്ങളെയും നിറച്ചൊഴിച്ചു തദാ
മൂലപ്രദേശരന്ധ്രങ്ങളിലും പുനഃ
ലംബനസൂത്രസുഷിരസംഘത്തിലും
[3]ലംബിച്ചിതായസദ്രാവകമെന്ധം.
കണ്ണുപക്ഷ്യംവഴി [4]ഉൾഗമിക്കുംമരു
[5]ത്തുഷ്ണം കൊള്ളത്തിനാനഗ്നി മുഖാന്തരെ.
മേല്പട്ടുയർന്നിതൊരുയോജനം ക്ഷണം
കീഴ്പട്ടു തൈലമഴ പെയ്തിതത്ഭുതം.

---

1 സഖി=സഖാവ്—സ്നേഹിതൻ. 2 സുഷിരം=ദ്വാരം.
3 ലംബിച്ചു=നിറച്ചു 4 ഉൾഗമിക്ക=പൊങ്ങുക. 5 ഉഷ്ണം=വേഗം.

എല്ലാവരും തൈലസിക്തരായീ തദാ
മെല്ലെനിഴ്കിവിഴുന്നപോയ് മോതിരം
യുദ്ധസന്നദ്ധരായ് നില്പതുകാരണം
ശ്രദ്ധതകൊണ്ടറിഞ്ഞീലയിവരാരും.
മോതിരംപോയതറിഞ്ഞു പെരുമ്പ്ലൂര്യനും
കൈതവത്താൽ തദാ വില്ലുമുറിച്ചിതു.
വാളും പരിശയും കൈക്കൊണ്ടുടൻ ദ്രവി
ച്ചീടുന്ന ചാടിനാൻ മാൎഗ്ഗമൂൎദ്ധാവഹോ.
വെട്ടുകൾകൊണ്ടു ബഹുപട ചത്തിതു
കഷ്ടം [1]ഉത്തവെച്ചു ഖണ്ഡിച്ചു വാളിനെ.
അപ്പോൾ നിരായുധനായതുകാരണം
കെല്പോടു കോപാൽ കരണംതുടങ്ങിനാൻ.
ആകാശവീഥിയിലങ്ങിനെ ഭൂമിയിൽ
അത്ര കരണംമറിഞ്ഞടർ[2] ചെയ്യുമാൽ
ചത്തിതു കാൽതലകൈകെട്ടു സേനകൾ
ചിത്രം വിചിത്രം വിചിത്രമീയോധനം.
കാണികളപ്പോൾ സ്തുതിച്ചുതുടങ്ങിനാർ
കാണാത്ത വൈഭവം കണ്ടതുകാരണം.
ഇന്നു കരണത്തിനാൽ ബഹുസേനയെ
കൊന്നതുകൊണ്ടിവൻറെ കുലത്തിൽ സദാ
ചൊല്ലീടണം കരണൻ എന്ന നാമകം
എല്ലാവരും ചിലർ അൎത്ഥം വികല്പിച്ചു.
[3]കംകൊണ്ടു നന്നായ് [4]രണം ചെയ്തുകാരണം
[5]അങ്കം കുലത്തിൽ കരണമെന്നാഖ്യയാം.
യുദ്ധേ [6]കരത്തെ നടിപ്പിച്ചുകൊൾകയാൽ
അൎത്ഥം കരണമെന്നു പറഞ്ഞു ചിലർ.

---

1 ഉത്ത=പെരുക്കുല്യൻ. 2 അടർ=യുദ്ധം. 3 കം=ശിരസ്സ്. 4 രണം=യുദ്ധം. 5 അങ്കം=ചിഹ്നം—അടയാളം. 6 കരം=കയ്യ്.

കാണികൾ കണ്ടു കരണമരണത്തെ
കേണു വിഷണ്ണരായൊന്നു വീൎത്താർ തദാ.
ഹാഹാ ശിവശിവ ഹാഹാ ഹരിഹരി
ഹാഹാ വിധികൃതം എന്നകന്നീടിനാർ.
വീരനാം യോദ്ധാവും യോദ്ധാവിനോടിഹ
ശൂരരായ് പോരുന്നോര നാട്ടാർകൾക്കൂട്ടവും
രാജാവിനിഷ്ടനായുള്ള [1]ഉണ്ണരാജ-
[2]രാജീസമാശ്രിതജാതിക്കധിപനാം
നാഗരന്മാം തൽപരിഷകൾ ജാലവും
വേഗം പൊരുതിഹ സംശപ്തകന്മാരെ
ആകവേ കൊന്നിട്ടു സൈന്യങ്ങളെയവർ
ശോകഹീനം നിജകൈകനില പൂകിനാർ.
അദ്ധ്യായവും പതിനാലു കഴിഞ്ഞിതു
ശ്രദ്ധയാ ശേഷവും ചൊല്ലുന്നിതാണ്ടു ഞാൻ.

—(೦)—

1 ഉണ്ണരാജം = കരിംപന. 2 രാജീ = നിര.

# പതിനഞ്ചാം അദ്ധ്യായം.

ശൂരനായുള്ള കര്‍ണ്ണന്‍ മനോഹരന്‍
പോരില്‍ മരിച്ചതു കേട്ടു മഹീപതി
പാരില്‍ മരാമരം വീണപോലെ തദാ
പൂരിച്ചഖേദേന മോഹിച്ചുവീണിതു.
പിന്നെയുണര്‍ന്നു വിലാപംതുടങ്ങിനാന്‍
മന്നവനാത്മസമാനം[1] വളര്‍ത്താല്‍.
ബാല! കുമാര! [2]കുമാരനു നേരായ
ശൂര! സുകുമാര! സുന്ദര! മത്പ്രിയ!
കാലമൊക്കാലത്തിബാലനാം നിന്നോടു
ആലോചനകള്‍ കൂടാതെ ഞാന്‍ ചൊല്ലിനേന്‍.
എന്നുടെ ചൊല്‍ കേട്ടു പോയി മരിച്ചൊരു
നിന്നെ ഞാന്‍ ശിഷ്യവര്യ! എന്നു കാണുന്നു.
പണ്ടു ഗുഹയിലകപ്പെട്ടകാലത്തും
ഉണ്ടായതില്ലിത്ര സങ്കടമിങ്ങഹോ.
കേള്‍ക്ക നിന്‍ [3]മാതുലന്‍ തോളിലെടുത്തന്നു
ഉരക്കൊടു കൊണ്ടുപോയാന്‍ മഹായോധര്‍കള്‍
കൊല്ലുവാന്‍ കോപേന വന്നടുക്കയാല്‍
അല്ലല്‍ കൂടാതെ കരത്തില്‍വച്ചന്നവും
വന്നദിയും നീന്തി വാളും ധരിച്ചവന്‍
ചെന്നു മറുകരെ കേറി നടക്കുമ്പോള്‍
വന്നിതൊരു പുലി കൊല്ലുവാനായ് തദാ
കൊന്നാനസി കൊണ്ടു വെട്ടിപ്പുലിയെയും.
പിന്നെയവിടെ ഒളിച്ചുനടന്നൊരു
ഖിന്നത ഞാനുമവനുമറിയുന്നു.

---

1 ആത്മസമാനം = തന്നോടൊപ്പം. 2 കുമാരന്‍ = സുബ്രഹ്മണ്യന്‍. 3 മാതുലന്‍ = അമ്മാവന്‍.

അങ്ങിനെയുള്ള മമ പ്രിയാഭിജന ! [1]
എങ്ങിനെ നിന്നെപ്പിരിഞ്ഞിരിക്കുന്നതു.
ഇത്ഥം കരയുന്ന നേരത്തു യോധാവു
അന്തൽ പോവാൻ ഭൂപനോടു ചൊല്ലീടിനാൻ.
എന്തിന ഖേദം വൃഥാ മഹീപാലക !
ചിന്തിച്ചു..........................ശോകകല്പിതം.
സകലന്മാരവും താനറിഞ്ഞീടാതെ
സങ്കടപ്പെട്ടു കരയ(ന്നാവ)ൻ ഭോഷൻ.
പണ്ടു ഗുഹയിൽ [2]സുഷിരമാർഗ്ഗത്തെയും
ഇണ്ടലിൽ പിന്നെയും രക്ഷകരം കയ്യുംണ്ടു
ഓരോ വഴികളെ പാരാതെ കാണിച്ചു
ചാരത്തു കാണാതെ കണ്ടു നിന്നീടുന്ന
ദേവനവനെ വെടിഞ്ഞതുകാരണം
ജീവനം വേണ്ടപോവാനിട വന്നതും.
മന്നവ ! കേൾക്ക രിപുക്കളിലെട്ടെണ്ണം
ഇന്നു ശേഷിച്ചുന്യരൊക്കെ വധിച്ചവൻ
ധന്യരിൽ ധന്യനവനെ പലർകൂടി
കൊന്നു ചതിച്ചിതു പൈരഷ്യനാകുന്നവൻ
ഏററവും കാരണമായിട്ടിരിക്കയാൽ
[3]മാററലനാമവനെക്കൊലചെയ്യണം.
എന്നതു കേട്ടു മഹീപതി കോ(പേന
ചൊ)ന്നാനഹോ ഞാനൊരു ശപഥം ചെയ്യേൻ.
നമ്മുടെ ശിഷ്ടരെ..................................
ഉന്മയാക്കണം മമ സേനായകർ.
നിന്നെ വധിക്കുന്നവരെയടുത്ത നാൾ
(കൊന്നീ)ടുവേനെന്നു സത്യവാക്യമിദം

---

1 അഭിജനം = വംശം, ഖ്യാതി, ജന്മഭൂമി. 2 സുഷിരം = പൊള്ള്. 3 മാററലൻ = ശത്രു.

ആദിത്യനസ്തമിക്കുംമുമ്പിലെന്നോടു
സാധിക്കേണമതു നാളെ നാമിവരം.
എന്നതു കേട്ടവരങ്ങിനെയെന്നുടൻ
[1]വെന്നിപ്പറയുമടിച്ചുമുഴക്കിനാർ.
വാദ്യധ്വനികളും ശത്രുക്കളൊപ്പവും
ഖേദ്യമാംവണ്ണമറിഞ്ഞിതു പൌരഷ്യനും.
സംഘൂണ്ണന്റെലോകരോടായതു ചൊല്ലീടിനാൻ
[2]സംഖത്തിലെന്നെ വധിക്കും നരാധിപൻ
നാളെയതുന്ന ഞാനെന്തു ചെയ്യേണ്ടതു
കോളെ കഴിവൊരണ്ണൊളിച്ചുപോയാൽ മമ.
എന്നതു കേട്ടു ചിരിച്ചാൻ നരേന്ദ്രനും
നിന്ന ജനങ്ങളും കൂടിച്ചിരിച്ചിതു.
നാളെയൊരുദിനം നിന്നെ രക്ഷിച്ചീടിൽ
പാഴെ മരിക്കും നരാധിപനാകയാൽ
ഞങ്ങൾ രക്ഷി(ച്ചീടാം നി)ന്നെ അസംശയം
ചൊങ്ങിന മോദപോരത്തെ വസിക്കടോ.
എ(ന്നിങ്ങനെ ചൊല്ലി) ഭീതിയെ തീർത്തിട്ടു
നന്നായുറപ്പിച്ചുവരുമിരുന്നിതു.
പിറ്റാംദിവസമുഷസ്സിൽ(തേ്യാ)യികൾ
തെററന്നെണന്നവർ [3]പ്രാഹ്ണാവസാനത്തു
കണ്ഡ............ണ്ഡമാതുണ്ഡാവ്യൂഹഃതീർത്തു
[4]മണ്ഡനമാം കൌളകണ്ഡകെ പൌരഷ്യനെ
ഗൂഢമായ് തത്ര സൂക്ഷിച്ചിരുന്നീടിനാർ
വ്യൂഢശക്ത്യാ പുറപ്പെട്ടു താവിപം.
സംഘൂണ്ണന്മൂലാരനും കംഭീകരാളനും
ലംഘപഞ്ചാസ്യനും പൌരസ്ത്യവീരനും

---

1 വെന്നിപ്പറ=ജയഭേരി. 2 സംഖം—സംഖ്യം=യുദ്ധം.
3 പ്രാഹ്ണം=പ്രഭാതം. 4 മണ്ഡനം=അലങ്കാരം.

ഭാനുപ്രതാപന്മാം ണ്ണ ഭൂമീകാന്താരി-
സേനാനികൾ ചതുരംഗപടകളും
നന്നായുറപ്പിച്ചു നിന്നിടുംനേരത്തു
ചെന്നു ശ്രീമാർത്താണ്ഡഭൂമീപതിപട.
മിത്രഗംഭീരൻ ഖന(ൻ ഭീരു) ത്രൈശിര-
[1]പ്രത്യയരക്ഷിതാ നൂതനാദിത്യനും
മല്ലമല്ലകവക്ഷോളെത്ത്സിംഹവും
(വില്ലുകനും) ഖണ്ഡിവില്ലരശേഷവും
മററും സമർത്ഥരാം (പോരാളികളോട്)
മാററലർന്തകനാകുന്ന യോദ്ധാവും
ആന കുതിര കാലാൾപ്പട സർവ്വവും
(മാനമോടേ)ററമട്ടത്തു യുദ്ധംചെയ്തുവർ.
ചത്തുചത്താരപോൽ ചോരയൊലിക്കുന്നു
മത്തഗജങ്ങൾ ചത്തററം വീഴുന്നിതു.
നല്ല കുതിരകൾ ചാടുന്നനേരത്തു
[2]പള്ള തുറന്നു പതിക്കുന്നു ഭൂമിയിൽ.
ശംഖധ്വനികളും സിംഹനാദങ്ങളും
ഹുങ്കാരമായ് സേനയാത്രവിളിപ്പതും
വാരണവാജികൾ നാദമനസ്സുകൾ[3]
വേഗത്തിലോടുന്ന [4]വണ്ടിയിൻനാദവും
ഘോരഘോരം കേട്ടു വീരനാം ഭൂപതി
പേടിച്ചു പോവാൻ തുടങ്ങും മ(ന്ദാന്ത)രെ.
ലക്ഷധർമ്മിഷ്ഠപരിവൃഢൻ വന്ദിച്ചു
ലക്ഷ്മീശതുല്യ ! അടിയൻ (വിടകൊണ്ടു)
ശത്രുക്കളെ ജയിച്ചിത്ര വരുമെന്നു
യാത്രയും ചൊല്ലി(പ്പുറപ്പെട്ടിതാദരാൽ).

---

1 പ്രത്യയം = ദേശം. 2 പള്ള = വയറ്. 3 അനസ്സ് = വണ്ടി.
4 വണ്ടിൻ = ചക്രം.

ലക്ഷധർമ്മിഷ്ഠമഹാസ്വാമിയോടുടൻ
ലക്ഷം ഭടനായകന്മാർ (പിറപ്പെട്ടാർ).
ക്രുദ്ധരായ്ച്ചെന്നവർ പോരു തുടങ്ങിനാർ
യു(ദ്ധം ഭയം)കരമായിതന്നേരം.
ഭൂമി കലുങ്ങി നടുങ്ങി ജഗത്ത്രയം.
ഭീമനും പേടിയുണ്ടായി തദന്തരേ.
ധൂളികളാകാശമൊക്കപ്പരന്നിതു
ധൂമങ്ങളും പരന്നാകാശവീഥിയിൽ.
കാണികളോടുന്നു സേനകൾ പാടുന്നു
പ്രാണികൾ വാലുമുയർത്തിനിൽക്കുന്നിതു.
ഇത്തരം ഘോരങ്ങൾ കാൺകയാൽ ഭൂമിപൻ
സത്വരം [1]സേനാനിയോടു ചൊല്ലീടിനാൻ.
(കേ)ൾക്കെടോ ആർത്തുവിളിക്കുന്ന ശബ്ദങ്ങൾ
നോ(ക്കെടോ നാലു)പാടും ജനമോടുന്നു.
വല്ലതുമൊന്നാം പടയിലനന്ത(രങ്ങൾ
ചെല്ലവേ പോരിനു) നീ ഗമിച്ചീടണം.
ഇത്ഥം പറഞ്ഞതു കേട്ടുഗ്രശൗര്യവാൻ
(ഉത്ഥായ ഭൂപാലകനോ)ടു ചൊല്ലിനാൻ.
ശത്രുക്കളേറ്റം ചതിക്ക.... ... ... ...
... ... ... ... ... ...ന്നു പോകുന്നിതു.
യോദ്ധാ... ... ... ... ... ... ... ... ...
... ... ... ... ... ...ലിങ്ങു പരിഭവം.
... ... ... ... ... ... ... ...
... ... ... ... ... ... ...നല്ലു.
പോകുന്നു നിർബ്ബ... ... ... ... ... ...
... ... ... ... ... ... ...രങ്ങിനെ.

---

1 സേനാനി = പടത്തലവൻ.

കെട്ടിപ്പിടിക്കയും തമ്മിലടിക്കയും
മുഷ്ടി ചുരുട്ടി കഠോരമിടിക്കയും
ഓടി വിലകിയും ചാടിപ്പിടിക്കയും
തമ്മിൽത്തലകൊണ്ടു നേരായിടിക്കയും
പിന്നെയും തമ്മിൽ പിടിച്ചു വീഴുകയും
കണ്ണും ചുവക്കയും ക്രോധമൊലിക്കയും
മീത്തിൽ കരേറിയും കീഴ്പട്ടു വീഴ്കയും
കീഴ്പട്ടു വീണവൻ മേല്പട്ടു കേറിയും
മന്നവൻ മല്ലമല്ലുകയുദ്ധത്തിനെ
മുന്നമെ കണ്ടതുപോലെയിതും കണ്ടു.
ഏറിന കോപേന ഫില്ലാന്തകൻ തദാ
ചീറ് മെണീച്ചു കങ്കീകരാളനെ
ഒന്നു ചവിട്ടിക്കഴുത്തെത്തിപ്പിടിച്ചിട്ടു
നന്നായ് വലിച്ചു തലയെ മുറിച്ചുടൻ
മേൽപട്ടെറിഞ്ഞതിട്ടുരുണ്ടുയർന്നിട്ടു
കീഴ്പട്ടു വീണു നടുങ്ങീതവൻതല.
കണ്ടവരൊക്കവേ കൊണ്ടാടിനാർ തദാ
ഇണ്ടൽ മുഴുത്തിതു ശത്രുജനങ്ങൾക്കും.
മോഹവും തീർന്നു ഗൌരവന്നും തദാ
[1]ആഹാബ്ഗൌരവനന്തലോടീടിനാൻ.
എന്നതു കണ്ടുടൻ ഓനാപ്രഹൃഷ്ടനാം
നന്നായടുത്തിതു ലംഘപഞ്ചാസ്യനും.
അശ്രീകാക്ഷനും വിദ്രുതം കൈക്കൊണ്ടു
അശ്രുവണ്ണൻ പടനായകനന്യരും
ഒന്നിൽ മരിക്കണമെല്ലാവരുമിന്നു
നന്നല്ലതെ(ല്ലീ)കിൽ രിപുക്കളെക്കൊല്ലണം.
ഇത്ഥമുറച്ചവർ ബലമൈവരെതൊട്ടു
ഏറ്റവും ഘോരമായ് യുദ്ധം തുടർന്നിതു.

---

1 ആഹാബ്ഗൌരവൻ — യുദ്ധത്തിൽ മേനയുള്ള ഫില്ലാന്തകൻ.

ആന കുതിര കാലാൾ ഭടനായകർ
സ്ഥാനികൾ മാനികൾ സർവ്വരുമൊന്നിച്ചു
വെട്ടുകൾ കുത്തുകൾ കല്ലേറി തല്ലുകൾ
മുഷ്ടികൾ ശസ്ത്രങ്ങളസ്ത്രങ്ങളെന്നിവ
ഒക്കെയുംകൊണ്ടു പ്രഹരിച്ചുതന്നരം
ചിക്കിലെച്ചുതമിഴിയിലങ്ങിതാകാ(ശവും).
അസ്തമിപ്പാനാറുനാഴികയായ് തദാ
ഉത്തരമായുള്ള യുദ്ധം തദന്തരെ.
ബ്രഹ്മവിഹിതമാം പൈശാച്യവിനാശനം
ജീവഗണമാരാലൊഴിച്ചുകൂട്ടുന്നിതു.
ലക്ഷ്മീസഹിതചക്രം തദാ ലക്ഷണം
സൂര്യൻെറ നേരെയെടുത്തിതു (സത്വരം).
സൂര്യബിംബത്തോടുടൻ പാദം സമതമായ്
പാരിച്ചു ക്ഷീണം ക്രമേണ പരന്നിതു.
സത്യപ്രസന്നനാം മാർത്താണ്ഡഭൂപതി-
ക്കത്യന്തമുൾതാപമപ്പോൾ ഭവിച്ചിതു.
ആരാധനം നിറുത്തി മഹീപാലൻെറ
കായവിനാശനം കണ്ടതിനാൽ തദാ
സംഹൃതഘോരനാം പൈശാച്യനാം ദുഷ്ട
സംഘങ്ങളും വന്നിന്നു തദന്തരെ.
യോദ്ധാ ഘടീമാനാഘണ്ടെയെ നോക്കീട്ടു
ക്രുദ്ധനായഗ്നിശസ്ത്രത്തെ പ്രയോഗിച്ചു
പൈശാച്യൻെറ കണ്ഠത്തിനെ ക്ഷണം ഖണ്ഡിച്ചു
പൈശാച്യനാവൃതിയായ് സൂര്യൻ പ്രകാശിച്ചു.
എന്തൊരു വൈഭവമിങ്ങ(നെ) വന്നതു
ചിന്തിച്ചുകണ്ടാൽ വിചിത്രമത്രെ ഭൂലോകം.
അദ്ധ്യായവും പതിനഞ്ചു കഴിഞ്ഞിതു
അത്യന്തഭക്ത്യാ പറയുന്നതൊന്നു ഞാൻ.

—— (0) ——

# പതിനാറാം അദ്ധ്യായം.

അശ്വാ മരിച്ചു പൌരുഷ്യൻ ഗൂഢദോഷേണ
പൊയ്യല്ല സംഘട്ടങ്ങളോരോദികൾ തദാ
എന്തിനു നാമിനി ജീവിച്ചിരിക്കുന്നു
ഹന്ത മരിക്കണമിന്നു രണാംഗണെ
എന്നുറച്ചുന്നു സായന്തനെ കൎമ്മവും
ഒന്നുമേ ചെയ്യാതെ നിന്നു പൊരുതിതു.
ഘോരം കഠിനമായ്‌വന്നു തദന്തരെ
ആരുമൊരുപദം പിൻനോക്കിവച്ചീല.
അഗ്നീകാഞ്ചനമഗ്രവൎണ്ണന്താനും
വിദ്രവിപ്പിച്ചാരരികളെ സത്വരം.
[1]ഋക്ഷപ്രമൎദ്ദിയും ഗൎജ്ജിതമായിട്ടു
അക്ഷിസംക്ഷുബ്ധരായ്‌ ചെന്നടുത്തീടിനാർ.
ഭാനുപ്രതപ്തൻ മഹാവീരപുംഗവൻ
ദംസനകളോടമങ്ങെതിൎത്തടുത്താൻ തദാ.
ലംഘപഞ്ചാസ്യൻ മടാവൃതനായിട്ടു
ലംഘനംകൂടാതടുത്താൻ തദന്തരെ.
അസ്ത്രമിച്ചുല്പാളികൾ പരന്നു ഭുവി
[2]മസ്തകമാക്കും തിരിയാതെയായിതു.
അഗ്നിശസ്ത്രപ്രഭാ കാണാമിടിസമം
ഭഗ്നശസ്ത്രന്മാരടിച്ചുപിടിപ്പതും.
വാളുകൾ മിന്നുന്ന ആളുകൾകൈകളിൽ
[3] പാളികൾ പന്തിയായിട്ടണയുന്നിതു.
യുദ്ധത്തിലേറെപ്പരാജയം കണ്ടിട്ടു
ക്രുദ്ധനായ്‌ പൌരുഷ്യനെയ്യുട്ടതിതു.

---

1 ഋക്ഷം — കരടി. 2 മസ്തകം — തല. 3. പാളികൾ — കുന്തമുനയുള്ള ഒരുതരം ആയുധം ധരിച്ചവർ.

ഉഗ്രനാം പൌരഷ്യ ശസ്ത്രങ്ങളേററിട്ടു
വ്യൂഹം മുഴുത്ത ശ്രീമാർത്താണ്ഡസേനകൾ
… … … … … … … …
… … … … … … … …
………………പറവാ)ൻ പണിപണി.
ഒന്നതല്ലന്ന ചമഞ്ഞു പൌര(ഷ്യ)വൃന്ദം
ചെന്നു തുണച്ചാനടൻ ലംഘപഞ്ചാസ്യൻ.
അപ്പോൾ ഗദയുമെടുത്തതിക്രുദ്ധനായ്
പെട്ടന്നടുത്തിതു മിത്രഗംഭീരനും.
പാറലമെയ്യുന്ന അസ്ത്രശസ്ത്രങ്ങളെ
തെററന്നു തട്ടിയകററി ഭയാനകം
ലംഘപഞ്ചാസ്യനെ ചെന്നടിച്ചീടിനാൻ
ലംഘപഞ്ചാസ്യനെടുത്താനൊരു ഗദ.
തങ്ങളിൽ പിന്നെ ഗദകൊണ്ടു ചെയ്യുംപോർ
ഇങ്ങിനെയെന്നു പറവാൻ പണിപണി.
(മോഹിച്ചുവീ)ണിതു മിത്രഗംഭീരനും
… ……………യധിവനൊന്നു ക……………
… … … … … … … … …
… … … … …ണ്ടുകൊണ്ടുടൻ
ലംഘപഞ്ചാസ്യൻെറ വൻപടക്കൂട്ടങ്ങൾ
ഹുങ്കാരമായിട്ടു ചെന്നടുത്തീടിനാർ.
കാങ്കപ്രവീരൻെറ ശിഷ്യരാം വൃഷ്ണികൾ
ശങ്കകൂടാതെ കൊന്നീടിനാർ തൽക്ഷണം.
ലംഘപഞ്ചാസ്യൻെറ സേനകളൊക്കയും
ലംഘനംവന്നതു കണ്ടു കോപത്തോടു
കാങ്കപ്രവീരനെ ചെന്നു വെട്ടീടിനാൻ
കാങ്കപ്രവീരൻ തട്ടത്തിതങ്ങീട്ടിയാൻ.

ഈറ്റിയെ നൂറു നുറുക്കിവെട്ടി ക്ഷണം
പെട്ടെന്നു കാങ്കഗളത്തെയും ഖണ്ഡിച്ചാൻ.
അപ്പോഴങ്ങൊന്നിച്ചു മിത്രഗംഭീരനും
മുൽപ്പുക്ക [1]കണ്ഠീരവസമം ചാടിനാൻ.
വാളെടുത്തൊന്നു വെട്ടി ഖംഗപക്ഷാസ്യൻ
വാളിനെയപ്പോൾ ഗദകൊണ്ടു തട്ടീട്ടു
ഒന്നു [2]കതംകൊണ്ടടിച്ചാൻ ഗളാന്തരെ
ചെന്നു യമാലയെ സൌഖ്യമായ് മേവിനാൻ.
രാത്രിയിലഷ്ടമമായി മുഹൂർത്തവും
ചീർത്തൊരു നിദ്രയും വന്നു ചാടീടിനാൻ.
[3]കരികളോതുമസ്തസ്വാമകന്നവർ
കരി[4]കുംഭസ്ഥലെ വീണുറങ്ങീടിനാർ
സംഭോഗകാന്തന്മാം അംഭോജനേത്രിമാർ
[5]കുംഭസ്ഥലാന്തരെ വീണുറങ്ങും വണ്ണം.
പാരിൽ നിന്നീടും [6]പദാതികൾ പാരിലും
തേരിലിരിക്കുന്ന വീരർകൾ തേരിലും
അശ്വങ്ങൾതന്മേലിരുന്നോരവയിലും
വിശ്വസിച്ചാനന്ദമുൾക്കൊണ്ടുറങ്ങിനാർ.
രണ്ടര നാഴികനേരമുറങ്ങുമ്പോൾ
[7]ഇണ്ടലയൊണ്ടാകയാൽ [8]സ്വാപ്നോത്ഥിതരായാർ.
മാനപ്രഭ്രഷ്ടനാം പൌരുഷ്യവീരനും
മാനസത്തിലുള്ളോരു കോപം പെരുകയാൽ
ക്രൂരരായസ്ത്രശസ്ത്രങ്ങൾ ചൊരിഞ്ഞിട്ടു
[9]അർദ്ധരാത്രാവരം ആർത്താട്ടമീടിനാർ.

---

1 കണ്ഠീരവം = സിംഹം. 2 കതം = വില്ലിന്റെ ഞാൺവാറ്. 3 കരി = ആന. 4 കുംഭം = മസ്തകം. 5 കുംഭം = കുംഭാകൃതിയായ സ്തനം. 6 പദാതി = കാലാൾപട. 7 ഇണ്ടൽ = ക്ലിഷ്ടമായ ദുഃഖം. 8 സ്വാപം = ഉറക്കം. 9 ഇവിടെ 'അർദ്ധരാത്രൗ പരം' എന്നു പാഠ

അപ്പോഴതിനുള്ള വീരരും ക്രുദ്ധരായ്
കെല്പോടു നിന്നു പൊരുതാർ ഭയങ്കരം.
കാളികൾ കൂളികൾ പേ [1]പിശാചുക്കളും
കേളിയോടോടിക്കളിച്ചുലവുന്നിതു.
രണ്ടുപാട്ടുമുള്ളനേരത്തു മാനുഷർ
കണ്ഠംമുറിഞ്ഞൊരുമിച്ചു വീഴുന്നിതു.
ചോര കുടിക്കുന്ന നായ്ക്കൾ നരികളും
പാരിടമൊക്കെയും പ്രേതമയങ്ങളായ്.

എന്നെങ്കിലും മൂതിയുള്ളതിനാകട്ടെ
എന്നുറച്ചാത്മഭയം കളഞ്ഞു ജനം
അന്നൽ വെടിശസ്ത്രശസ്ത്രം പ്രയോഗിച്ചു
ചത്തു ചത്തങ്ങുമിങ്ങും വീഴുന്നീടുന്നു.
അഭ്രമീകാക്ഷനം..........................................
.........................മട്ടുത്തു പടകളോടും തദാ.
കൊന്നുകൊന്നാർത്തു മുടിക്കുന്ന നേരത്തു
ചെന്നെതിർത്താൻ ഭൂക്ഷമർദ്ദനീ തത്ക്ഷണേ.
അബ്ദവണ്ണന്റെ പടകളെയൊക്കെയും
അല്പനേരംകൊണ്ടു കൊന്നു കാൺകയാൽ
അർദ്ധചന്ദ്രാകാരമാകും ശരത്തിനാൽ
ക്രുദ്ധനാം മുഷ്ടമർദ്ദിയെക്കൊന്നിതു.

---

മിരിക്കാം. 'അർദ്ധരാത്രൗ അദ്യ' എന്ന പദം ശരിക്കുമാണെങ്കിൽ 'അർദ്ധരാത്രി' എന്ന ഇകാരാന്തശബ്ദം അപാണിനീയമാകും. "അർദ്ധരാത്രനിശീഥൗ ദ്വൗ" എന്ന അമരകോശപ്രകാരവും ആ ശബ്ദം അകാരാന്തമായിരിക്കേണ്ടതാണ്. 'അല്ലെങ്കിൽ അർദ്ധരാത്രി എന്ന ഭാഷയിൽ സാധാരണ ഉപയോഗിക്കുന്ന ശബ്ദത്തിൽ സപ്തമീപ്രത്യയം ചേർത്തു സംസ്കരിച്ചു എന്നു സമാധാനപ്പെടണം.

1 പിശാചം = മാംസം തിന്നുന്ന ഒരുകൂട്ടം ദേവയോനിവിശേഷം. ദേവയോനിയിലുൾപ്പെടാത്തതു് പേയ്, അറവല മുതലായവ്. 2 ഒരം = സാലം.

കല്ലുടക്കത്തൊന്നറിഞ്ഞീടിനാൻ വക്ഷസി
പങ്കമായ്ക്കന്നൊന്നു വീണു മരിച്ചവൻ.
ഇങ്ങിനെ യുദ്ധങ്ങൾ ചെയ്യുവതുംവിധൌ
അങ്ങതിക്രോധിതം പൌലസ്ത്യനും മഹാ-
ഘോരഘോരം യുദ്ധമൊന്നു ചെയ്തീടിനാർ
പൂരിച്ചി[1] താശകളസ്ത്രങ്ങളാൽ തദാ.
ക്രുദ്ധനായേററമട്ടത്തു പൌലസ്ത്യനും
... ... ... ... ... ...ളെ ക്ഷണം
ഒക്കവെ കൊല്ലുവനെന്നു നിർബന്ധിച്ചു
... ... ... ... ... ... ... ...ന്തരെ.
സംഹൃഷ്ടനായോൻ നൃപതി മതിച്ചുപോയ്
സംഖ്യാ മതീമതീ എന്നു പ്രസിദ്ധമായ്
കേട്ടതുകൊണ്ടു പൌലസ്ത്യൻ മഹാസുധീ
പൊട്ടുന്ന വില്ലിനെ ദൂരെയെറിഞ്ഞഥ
കണ്ണടച്ചിരുന്നീടിനാൻ ഭൂതലേ.
തിണ്ണം വരുന്ന നിശ്വാസമടക്കീട്ടു
അങ്ങിഡാപിംഗലയുടെ കടന്നിട്ടു
തിങ്ങിന[3] കുണ്ഡലിയിങ്കൽനിന്നഗ്നിയെ
മെല്ലവെ പൊങ്ങിച്ചു ശക്തിയോടുംകൂടി
ഉല്ലസത്താകും[4] സുഷുമ്നകളിലൊങ്ങു

---

1 അശേഷദിക്ക്. 2 ഇഡയും പിംഗലയും രണ്ടു നാഡികളുടെ പേർ. ശരീരത്തിന്റെ ഇടത്തുവശം ഇഡയും, വലത്തുവശം പിംഗലയും സ്ഥിതിചെയ്യുന്നു. യോഗികൾ ഇഡയിൽകൂടി ബാഹ്യവായുവിനെ ഉള്ളിലടക്കുകയും പിംഗലയിൽകൂടി വെളിയിൽ വിടുകയും ചെയ്യുന്നു. 3 കുണ്ഡലി—മൂലാധാരത്തിലുള്ള ശക്തി. 4 സുഷുമ്നാ—ഇഡയുടേയും പിംഗലയുടേയും നടക്കുള്ള നാഡി. അലംബുഷാ മുതലായ മററു നാഡികളെ ഉദ്ദേശിച്ചു ബഹുവചനം ഉപയോഗിച്ചതാണ്.

മാനപ്രതപ്തൻ മഹാകപിതൻ തദാ
സേനാവനത്തിന [1]ദാവാനലസമൻ
ചെന്നടുത്താനതുകൊണ്ടു സമസ്തരും
പിന്ന(രായ്മാറി)നാര(ശ്ശോ ശിവ) ശിവ.
സാരജ്ഞനാമുഗ്രശേഖരവൻ നേ. നാനി
ദ്ദൂരത്തുപോയവാര കോണിലൊളിച്ചിതു.
മന്ത്രിമാരും ഭടനായകവീരരും
ഹന്ത കഷ്ടം ഒളിച്ചീടിനാർ തത്ക്ഷണേ.
ഭംഗിയിൽ ശ്രീചക്രബന്ധനാം കങ്കണം
ശൃംഗാരിയാം മല്ല[2]മല്ലകനാശനൻ
ഹസ്തേ ധരിച്ചു കരവാളവുംകൊണ്ടു
[3]പ്രസ്തുതമാനപ്രതപ്താന്തികെ ചെന്നാൻ
മാനപ്രതപ്തനയക്കുന്ന ശസ്ത്രങ്ങൾ
സേനാനിയാമിവൻനേരെ വരുംവിധൌ
[4]പ്രത്യങ്മുഖങ്ങളായ് വീണുപോകുന്നിതു
അത്യത്ഭുതം ചക്രമീശപരീമുദ്രിതം.
ഘോരവേഗം ചെന്നു മാനപ്രതപ്തൻറെ
നേരവേ നിന്നു ഗളത്തെ വെട്ടീടിനാൻ.
ആമോദമാർന്നു സ്തുതിച്ചിതു കാണികൾ
പൂമഴ പെയ്താരമരരുമന്നേരം.

---

മൂർദ്ധ്നരന്ധ്രാദ് വിനിഷ്ക്രാന്തം വിസ്തൃത് പുഞ്ജനിഭം മഹത്
നിരഞ്ജനം പരം ജ്യോതിരേകമേവ ഭവിഷ്യതി.
തൈലപാത്രം സപദ്യം വഹ്നിസ്ഫുരദ്രന്ധ്രവിനിസ്സൃതഃ
യതൈവ മതി തേജോവഹ്നിരണിം സന്ദഹേത് തഥാ.
സന്താപയതി സർവം ദേഹമാപാദതലമസ്തകം
ശ്രുതൈവാനേന ദേഹേനാ ന പുനർജ്ജന്മഭാഗ് ഭവേത്."

1 ദാവാനലം = കാട്ടുതീ. 2 മല്ലകം = ഭേരി. 3 പ്രസ്തുതൻ = മുമ്പിൽ പ്രസ്താവിക്കപ്പെട്ടവൻ. 4 പ്രത്യങ്മുഖം = തിരിഞ്ഞു.

